
പ്രതിഭ കറിപൗഡറുകൾ വാങ്ങൂ.....
ജീവകാരുണ്യപ്രവർത്തനങ്ങളിൽ
പങ്കാളികളാവൂ...
പ്രതിഭ
കറിപൗഡറുകൾ
भारत सरकार
GOVERNMENT OF INDIA
AGMARK
GRADE STANDARD
അഗ്മാർക്ക്
അംഗീകരിച്ച
ഗുണമേന്മ
മുളകുപൊടി · മല്ലിപൊടി · മഞ്ഞൾപൊടി · സാമ്പാർപൊടി,
രസംകൂട്ട · കുരുമുളകുപൊടി · കറി മസാല · മീൻകറി മസാല
മീൻ വറുക്കുന്ന മസാല · മീറ്റ് മസാല · ചിക്കൻ മസാല

# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം

■ വാല്യം : 13
■ ലക്കം : 6
■ ജൂൺ 2012





മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ
പുത്തൻകുരിശ് - 682 308
pradeepthimasika@gmail.com


## ദളങ്ങളിൽ








ഒറ്റപ്രതി - 10 രൂപ
വാർഷിക - 100 രൂപ
10 വർഷം - 1000 രൂപ



# സാക്ഷര കേരളത്തിലെ നിരക്ഷരർ

പാഠപുസ്തക വിവാദങ്ങൾ സാക്ഷര കേരളത്തിന് അന്യമല്ലല്ലോ? പഠിപ്പിക്കുന്ന അദ്ധ്യാപകന്റെയും പഠിക്കുന്ന വിദ്യാർത്ഥിയുടേയും ജീവിതമെങ്ങിനെയെന്നോ, അവർ ജീവിതത്തിന്റെ സിംഹഭാഗവും ചിലവഴിക്കുന്ന വിദ്യാലയങ്ങളുടെ അവസ്ഥയെന്താണെന്നോ എന്നതൊന്നും ഇവിടെ വിഷയമല്ല. മതത്തിന് ജീവനുണ്ടെങ്കിലും ഇല്ലെങ്കിലും വിദ്യാർത്ഥിയുടെ അവകാശമാണ് വിദ്യാഭ്യാസം. അത് നിഷേധിക്കുവാൻ ആർക്കും അവകാശവുമില്ല. രാഷ്ട്രീയ നേട്ടങ്ങൾക്കായി വിദ്യാലയങ്ങളെ ഉപയോഗിക്കുന്നതിലും, വിദ്യാഭ്യാസം മുടക്കുന്നതിലും അനാവശ്യ വാഗ്വാദങ്ങളിലൂടെ അധ്യാപകരുടെയും വിദ്യാർത്ഥികളുടെയും മനസ്സ് വിഷലിപ്തമാക്കുന്നതിലും ആർക്കും പരാതിയുമില്ല പരിഭവവുമില്ല. സൗഭാഗ്യം നിറഞ്ഞ ഭാവിയെ സ്വപ്നം കണ്ട്, ആശയോടും അഭിലാഷത്തോടും തങ്ങളുടെ മക്കളെ വിദ്യാലയത്തിലേക്കയക്കുന്ന പരശതം മാതാപിതാക്കളുടെ അദ്ധ്വാനത്തിനും കണ്ണുനീരിനും ഫലമില്ലാതെ പോകുന്നതിലും പവിത്രമായ ഗുരുശിഷ്യ ബന്ധത്തിൽ വിള്ളൽ വീഴുന്നതിലും അധഃപതിക്കുന്ന തിലും ആരും പ്രയാസപ്പെടുന്നുമില്ല.

എന്നാൽ ഈവക വിവാദങ്ങളെക്കുറിച്ച് യാതൊന്നും അറിയാത്തവരും, വിവാദ സിലബസുകൾക്ക് ഒരിക്കലും ഉൾക്കൊള്ളാൻ കഴിയാത്തതും പാർശ്വവല്ക്കരിക്കപ്പെട്ടതുമായ കുറേ സാധു മനുഷ്യർ ഇവിടെയുണ്ടെന്ന കാര്യം വിസ്മരിക്കരുത്. വിദ്യാഭ്യാസം എന്തിനെന്നോ, പഠിക്കുന്നതിന്റെ ആവശ്യകത എന്തെന്നോ അറിയാത്ത സാധുക്കളാണിവർ. ഇവരിൽ ഭൂരിഭാഗവും കേരളത്തിന്റെ വനമേഖലയിലും, തോട്ടം മേഖലയിലും, കുഗ്രാമങ്ങളിലും പാർക്കുന്നു. ഇവരെ സംബന്ധിച്ചിടത്തോളം ഒരു പാഠപുസ്തകവും വിവാദമായിട്ടില്ല. ഒരു പാഠ്യപദ്ധതിയും ഇവിടെ ചർച്ചചെയ്യപ്പെടുന്നുമില്ല. വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നത് എന്താണെന്നോ, ഏതിനെക്കുറിച്ചാണെന്നോ, എന്തിനേക്കുറിച്ചാണെന്നോ, എങ്ങിനെയാണെന്നോ ഇവർക്കറിയാമെന്നു തോന്നുന്നുമില്ല. പഠന രീതിയിലോ പാഠ്യ-പാഠ്യേതര വിഷയങ്ങളിലോ എന്തെങ്കിലും മാറ്റം ഉണ്ടായിട്ടുണ്ടോ, ഉണ്ടാകുന്നുണ്ടോ എന്നതിനേക്കുറിച്ചൊന്നും യാതൊരു ഉത്ക്കണ്ഠയും ഇവർക്കുണ്ടാകാൻ വഴിയില്ല.

മതവിശ്വാസം, മതത്തിന് ജീവനുണ്ടോ ഇല്ലയോ, നിരീശ്വരവാദം, മിശ്രവിവാഹം, ലോകത്തിന്റെയോ ഇന്ത്യയുടേയോ കേരളത്തിന്റെയോ ചരിത്രം, വിമർശനാത്മ ബോധന സമ്പ്രദായം, ശാസ്ത്രലോകം, മനുഷ്യൻ ചന്ദ്രനിലാണോ പോയത് സൂര്യനിലാണോ പോയത്, മിസ്സൈൽ ആരൊക്കെ വിക്ഷേപിച്ചു, പുതിയ പാഠ്യപദ്ധതിയുടെ ചട്ടക്കൂട്, കെ. ഇ. ആർ പരിഷ്ക്കാരം തുടങ്ങിയവയെക്കുറിച്ചുള്ള ചിന്തകൾ ഇവരെ അലട്ടുന്നുമില്ല.

ഇതിനേക്കുറിച്ചെല്ലാം രാപകൽ ചർച്ച ചെയ്ത് ക്ഷീണിച്ചവരും ചേരിതിരിഞ്ഞ് ആക്രമണ പ്രത്യാക്രമണം നടത്തി തങ്ങളുടെ വിലയേറിയ സമയം സമൂഹത്തിനായി ചിലവഴിക്കുന്നവരും ഈ സാധുക്കൾക്കുവേണ്ടിയോ അവരുടെ ഉന്നമനത്തിനു വേണ്ടിയോ കാര്യക്ഷമമായി എന്തു ചെയ്യുന്നുണ്ടെന്നു ചോദിച്ചാൽ, അഭിമാനമുള്ള വർക്ക് ലജ്ജിച്ച് തലതാഴ്ത്തുവാനേ സാധിക്കൂ. സിംഹവാലൻ കുരങ്ങിന്റെ വാലുമുറിഞ്ഞാൽ ഇവിടെയു ണ്ടാകുന്ന പുകിലൊന്നും ഇവരുടെ കാര്യത്തിൽ കാണു ന്നുമില്ല. ഒരാളുടെ നേരെയൊന്നു നോക്കിയാൽ ബന്ദും ഹർത്താലും പ്രഖ്യാപിക്കുന്ന മനുഷ്യ സ്നേഹികൾക്കും ഇതിൽ വലിയ താല്പര്യം ഉണ്ടെന്നും തോന്നുന്നില്ല.

ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളുൾപ്പടെയുള്ള വിദ്യാലയങ്ങളും അവയുടെ കാര്യക്ഷമമായ നടത്തിപ്പുമെല്ലാം ആവശ്യമാണ് എന്നതിന് തർക്കമൊന്നുമില്ല. എങ്കിലും ഇവയ്ക്കെല്ലാം വേണ്ടി വ്യയം ചെയ്യുന്ന സമയത്തിന്റേയും സമ്പത്തിന്റേയും കർമ്മശേഷിയുടേയും ഒരു പങ്ക് ഈ സാധുക്കൾക്ക് വേണ്ടി ചിലവഴിക്കുവാനുള്ള ബാധ്യതയില്ലേ? ഇവരും ദൈവ സൃഷ്ടികളല്ലേ? ഇവിടെ ജീവിക്കുവാനും, പഠിക്കുവാനും നല്ല നിലയിൽ എത്തിച്ചേരുവാനും സമൂഹത്തിലെ മറ്റുള്ളവരോടൊപ്പം അഭിമാനത്തോടെ ജീവിക്കുവാനും അവർക്കവകാശമുണ്ടെന്ന സത്യം ഉൾക്കൊണ്ട് അവരെ സഹായിക്കുവാനുള്ള സന്മനസ്സ് ഉണ്ടാകേണ്ടിയിരിക്കുന്നു. ഒരു ഭാരതീയ സഭയെന്ന നിലയിൽ മലങ്കര സഭയുടെ ശ്രദ്ധ അടിയന്തിരമായി ഈ മേഖലയിലേക്ക് തിരിയേണ്ടതാണ്. വനമേഖലയും, തോട്ടം മേഖലയും, കുഗ്രാമങ്ങളും, ആദിവാസി ഊരുകളും കേന്ദ്രീകരിച്ച് ഭക്ഷണം, വസ്ത്രം, പാർപ്പിടം, ചികിത്സാ സൗകര്യങ്ങൾ, നല്ല വിദ്യാഭ്യാസം, തുടങ്ങിയവ നൽകുവാനുള്ള എല്ലാ പ്രവർത്തനങ്ങളും ഏറ്റെടുത്ത് നടത്തുവാൻ സാധിക്കണം. ഇവയുടെ ആവശ്യകതയെക്കുറിച്ച് ആവശ്യമുള്ള ബോധവല്ക്കരണം മുന്നമേ നടത്തുകയും, അതിനായിട്ട് അവരെ ഒരുക്കുകയുമാണ് വേണ്ടത്. അതിനുള്ള കർമ്മപദ്ധതി ആവിഷ്ക്കരിച്ച് നടപ്പിലാക്കുവാൻ സഭയുടെ ഹ്യൂമൻ റിസ്സോഴ്സ് ഡിപ്പാർട്ട്മെന്റ് മുൻകൈ എടുത്ത് പ്രവർത്തിക്കുമെന്ന് പ്രത്യാശിക്കുന്നു.

പൂവത്തുങ്കലച്ചൻ

✤

# പൗരസ്ത്യ സഭയിലെ ശെമ്മാശിനികൾ ഒരു ചരിത്രാവലോകനം -2

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത

## c) അലക്സന്ത്രിയൻ എത്യോപ്യൻ പാരമ്പര്യത്തിൽ

അലക്സാന്ത്രിയായിലെ വി. ക്ലീമിസിന്റെയും ഒറിഗന്റെയും കാലഘട്ടത്തിൽ (3-ാം നൂറ്റാണ്ട്) വേദപുസ്തകാനുസൃതമായി വിധകളുടെയും ശെമ്മാശിനികളുടെയും ശുശ്രൂഷ സഭയിൽ ഉള്ളതായി രേഖപ്പെടുത്തുന്നുണ്ട്. കൂടാതെ ഈ സഭകളിൽ നിലവിലിരുന്ന പൊതുകാനോൻ നടപടികളിലും ആരാധനക്രമങ്ങളിലും ശെമ്മാശിനികൾ സഭയിൽ ശുശ്രൂഷ ചെയ്തിരുന്നതായി കാണുന്നുണ്ട്. മാമോദീസ്സായിലുള്ള സഹായമാണ് പൊതുവായി എല്ലാ നിയമങ്ങളിലും കാണുന്നത്. എപ്പിസ്കോപ്പായ്ക്കുള്ള നിർദ്ദേശങ്ങളിൽ പട്ടക്കാരനും ശെമ്മാശനും മാത്രമേ കൈവയ്പു നല്കേണ്ടതുള്ളുവെന്നും അവുപ്പദുയക്നർ, കോറൂയോ, ശെമ്മാശിനി എന്നിവർ നിയമിക്കപ്പെടുമ്പോൾ പ്രാർത്ഥനകൾ ചൊല്ലിയാൽ മതിയെന്നും കാണുന്നു.

## 4. ചില ആദിമസഭാരേഖകളിൽ

നിഖ്യാസുന്നഹദോസിലെ (325) 19-ാം കാനോനിൽ സമോസാട്ടായിലെ പൗലേയുടെ പക്ഷക്കാരെ സഭയിലേക്കു തിരിച്ചു ചേർക്കുമ്പോൾ പുനർസ്നാനം ചെയ്യിയ്ക്കേണ്ടതാണെന്നു പറയുന്നിടത്ത് അവരുടെ ശെമ്മാശിനികൾക്കും ഇതു ബാധകമാണെന്നു പറയുന്നു. കൈസര്യയിലെ വലിയമാർ ബസ്സേലിയോസ് (375) ഇക്കോണിയായിലെ എപ്പിസ്കോപ്പായിയിരുന്ന അംഫിലോക്കിയസിനെഴുതി അയച്ച സഭാ കാനോനാകളിൽ ശെമ്മാശിനികളുടെ നടപടികളെക്കുറിച്ച് പറയുന്നുണ്ട്. അവരുടെ ശരീരം ദൈവത്തിനായി വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നതിനാൽ അനിന്ദ്യമായി കാത്തുസൂക്ഷിക്കുവാൻ നിർദ്ദേശിക്കുന്നു. നാല്പതു വയസ്സു പ്രായമായ സ്ത്രീകളെ ശെമ്മാശിനികളായി കൈവയ്പുകൊടുക്കുവാൻ കൽക്കിദോൻ സുന്നഹദോസ് (451) അനുശാസിക്കുന്നുണ്ട്. എന്നാൽ പിന്നീട് അവർ വിവാഹിതരായാൽ മുടക്കപ്പെടണമെന്നും കൂട്ടിച്ചേർക്കുന്നു. (കാനോൻ 15)

കുപ്രോസിൽ സലാമീസിലെ എപ്പിസ്ക്കോപ്പായായിരുന്ന എപ്പിഫാനിയോസിന്റെ (377 എ.ഡി.) സഭാവിശ്വാസത്തെ സംബന്ധിച്ച കൃതികളിൽ (പനാറിയോൺ) സ്ത്രീകൾക്ക് ആവശ്യമായ ശുശ്രൂഷകൾ നിർവ്വഹിയ്ക്കുവാൻ മാത്രമെ ശെമ്മാശിനികൾ നിയമിക്കപ്പെട്ടിട്ടുള്ളുവെന്നും പൗരോഹിത്യകർമ്മങ്ങൾ അനുഷ്ടിക്കുവാൻ അവർക്കു അവകാശമില്ലെന്നും പറയുന്നു. ആറാം നൂറ്റാണ്ടിൽ അരയോപഗയിലെ ഡയനീഷ്യസിന്റെ കൃതികളിൽ വാതിൽ കാവൽക്കാരായും വേദപുസ്തകവായനക്കാരായും ഉള്ള സ്ത്രീ ശുശ്രൂഷകരെ പൊതുവായി ശെമ്മാശിനികൾ എന്നു വിളിച്ചിരുന്നതായി കാണുന്നു. ശെമ്മാശിനികൾ ഏക ഭർത്താവുള്ളവരായിരിക്കണമെന്ന് സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് (347 -407 എ.ഡി.) പറയുന്നു. ആറാം നൂറ്റാണ്ടിൽ ജസ്റ്റീനിയൻ ചക്രവർത്തിയുടെ ഭരണകാലത്ത് കുസ്തന്തീനോപ്പോലീസിലെ കത്തീഡ്രലിൽ ശെമ്മാശിനിമാരുടെ സംഖ്യ നാല്പതായി നിജപ്പെടുത്തി.

## 5. പുരാതന ഗ്രീക്കു സഭയിലെ ശെമ്മാശിനികൾ

കുസ്തന്തീനോപ്പോലീസ്, അന്ത്യോഖ്യാ, യേശുശലേം മുതലായ പ്രധാനനഗരങ്ങളിലെ പള്ളികളിൽ ശെമ്മാശിനികൾ ഉണ്ടായിരുന്നതല്ലാതെ എല്ലാ പള്ളികളിലും ശെമ്മാശിനി

കൾ ഉണ്ടായിരുന്നില്ല. വളരെ ഭക്തിയും പ്രാർത്ഥനയും ധ്യാനജീവിതവും ഉള്ളവരെ ഇതിനായി വിളിച്ചിരുന്നു. എ.ഡി. 691 ലെ ത്രുള്ളകൗൺസിലിൽ എപ്പിസ്കോപ്പാസ്ഥാനത്തേക്ക് ഉയർത്തപ്പെടുന്ന ഒരാളുടെ ഭാര്യ ഇക്കാരണത്താൽ ഭർത്താവുമായി പരസ്പര സമ്മതത്തോടെ വേർപെട്ടുനിൽക്കുന്നു എങ്കിൽ ഒരു സന്യാസിനി മഠത്തിൽ ചേരേണ്ടതും യോഗ്യയായിക്കണ്ടാൽ ശെമ്മാശിനിയായി ഉയർത്തപ്പെടേണ്ടതുമാണ് എന്ന് കാണുന്നു. സ്ത്രീകളുടെ മാമോദീസ്സായിൽ വേണ്ട സഹായത്തിനെന്നു മാത്രമല്ല ഭരണപരമായി പലയിടങ്ങളിലും സന്യാസിനി മഠാധിപമാരായും ഇവർ ശുശ്രൂഷ നിർവ്വഹിച്ചിരുന്നു. മഠങ്ങളിൽതന്നെ സന്യാസിനിമാരായിട്ടുണ്ടായിരുന്നവരെ അവിടെ അധിപമാരായി നിയമിക്കുകയോ, അധിപമാരായി തെരഞ്ഞെടുക്കുന്നവരെ സന്യാസിനിമാരാക്കുകയോ ചെയ്തിരിയ്ക്കാം. എഡേസ്സായിലുണ്ടായിരുന്ന ഗ്രീക്കു സഭകളിലും ഇത് നിലവിരുന്നു. മാറോനൈറ്റ് സഭയിലും അർമ്മീനിയൻ സഭയിലും വ്യത്യസ്ഥ നിലയിൽ ശെമ്മാശിനിമാർക്ക് പ്രത്യേകസ്ഥാനങ്ങൾ നല്കിയിരുന്നില്ല; എന്നാൽ അർമീനിയൻ സഭയിൽ ശെമ്മാശിനികളെ പട്ടം കൊടുത്തതായി കാണുന്നുണ്ട്.

**ഉപസംഹാരം**

പൗരസ്ത്യ സഭകളിൽ ശെമ്മാശിനികളുടെ നിയമനം വളരെ നിയന്ത്രിച്ചിരുന്നു. ആയതിനാൽ ഈജിപ്തിലും മാറോനായ സഭയിലും ഈ ക്രമീകരണം അംഗീകരിച്ചിരുന്നില്ല. അർമ്മീനിയയിൽ വളരെ താമസിച്ചു മാത്രമാണ് നിലവിൽ വന്നതും. സ്ലാവോണിക് സഭകളും (ബൾഗേറിയ, യുഗോസ്ലാവിയ, റഷ്യ) ഗ്രീക്കു സഭകളുമായുള്ള ബന്ധത്തിലായിരുന്നവെങ്കിലും ശെമ്മാശിനികളുടെ പൗരസ്ത്യസഭകളിൽ നിന്നും ശെമ്മാശിനി സ്ഥാനം അപ്രത്യക്ഷമായി. പ്രായമായവരുടെ സ്നാനം പൊതുവെ നിലച്ചതുമൂലം ആതുര ശുശ്രൂഷയും ഭവനസന്ദർശനവും പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും ചുമതലയും ആയിവന്നതോടെ ശെമ്മാശിനികളുടെ ഒഴിച്ചു കൂടായ്മ മാറി; ആയിതിനാൽ ആ സ്ഥാനവും നിന്നുപോയി എന്നുവേണം അനുമാനിയ്ക്കുവാൻ. മഠങ്ങളിലും സന്യാസിനികൾക്ക് വി.കുർബ്ബാന കൊടുക്കുവാൻ പട്ടക്കാർക്കും ശെമ്മാശന്മാർക്കും സാധിച്ചിരുന്നു എന്നതിനാൽ അവിടെയും ശെമ്മാശിനിമാർ വേണ്ടിയിരുന്നില്ല. ആധുനിക സാഹചര്യങ്ങളിൽ ശെമ്മാശിനിമാരുടെ സേവനം സഭക്ക് ആവശ്യമാകുന്ന പ്രവർത്തനമേഖലകൾ കണ്ടുപിടിച്ച് ശെമ്മാശിനിമാർ എന്ന സ്ഥാനം പൗരസ്ത്യസഭകളിൽ പുനഃസ്ഥാപിക്കണമോ വേണ്ടയോ എന്നുള്ള കാര്യം പൗരസ്ത്യ സഭകൾ കൂട്ടായി ചിന്തിക്കേണ്ട ഒരു വിഷയമാണ്.

✤

# പദപരിചയം

പി. തോമസ്, പിറവം

ക്രിസ്ത്യാനികളുടെ പഴയ ആരാധനക്രമങ്ങൾ, ബൈബിൾ സാഹിത്യം, ചരിത്രരേഖകൾ തുടങ്ങിയവയിൽ കാണപ്പെടുന്ന ചില വാക്കുകൾ ഇന്നത്തെ തലമുറയ്ക്ക് മനസ്സിലാകാൻ വിഷമമാണ്. അത്തരം വാക്കുകളുടെ പ്രസക്ത അർത്ഥങ്ങൾ ഇവിടെ സൂചിപ്പിക്കുന്നു.

| | | |
|---|---|---|
| അടിയാട്ടി | = | ദാസി, അടിമ |
| അരൂപി | = | ആത്മാവ്, ദൈവം, പരിശുദ്ധാത്മാവ് |
| അരിഷ്ടത | = | കഷ്ടത, ദൗർഭാഗ്യം, ദാരിദ്ര്യം |
| അയർക്കുക | = | ഛിദ്രിക്കുക, അകലുക, കോപിക്കുക, വെറുത്തു പറയുക, മൂർച്ഛിക്കുക. തളരുക |
| അയർപ്പ് | = | അകൽച്ച, ഭിന്നത, ഛിദ്രം, വിരോധം, വ്യതിചലനം |
| അറ്റകുറ്റം | = | കുറവ്, കുറ്റം, ദോഷം, തെറ്റ് |
| അഴിവ്; അഴിക്കുക | = | നാശം, നശിപ്പ്, നശിപ്പിക്കുക |
| ആകൽക്കറുസ | = | സാത്താൻ, ദുഷ്ടാരൂപി |
| ആവലാതി (ധി) | = | സങ്കടാപേക്ഷ, പരാതി |

(തുടരും...)

# അനുരഞ്ജനം, പൗലോസിന്റെ വീക്ഷണത്തിൽ

ഫാ. ഡോ. റ്റി.ജെ. ജോഷ്വാ

വിഭാഗീയതയും വിഘടനവാദവും കൊടികുത്തി വാഴുന്ന ഇന്നത്തെ സാഹചര്യത്തിൽ വളരെ സംഗതമായ വിഷയമാണ് അനുരഞ്ജനം എന്നുള്ളത്.

അനുരഞ്ജനം അഥവാ നിരപ്പ് എന്നുള്ള വാക്ക് പൗലോസ് മാത്രം ഉപയോഗിച്ചിട്ടുള്ളതാണ്. പുതിയനിയമത്തിൽ മറ്റാരും തന്നെ അത് ഉപയോഗിച്ചതായി കാണുന്നില്ല. ക്രിസ്തുവിന്റെ രക്ഷണ്യപ്രവൃത്തിയെപ്പറ്റി വിശദമാക്കുവാൻ പൗലോസ് പല പ്രതിരൂപങ്ങളും ഉപയോഗിച്ചിട്ടുണ്ട്. അവയിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് അനുരഞ്ജനം.

> മനുഷ്യൻ ദൈവത്തോടു നിരപ്പായി അഥവാ അനുരഞ്ജനപ്പെട്ടു എന്നല്ല, ദൈവം നമ്മോടു നിരപ്പായി എന്നുമല്ല. ദൈവം നമ്മെ തന്നോട് അനുരഞ്ജനപ്പെടുത്തി എന്നാണ് അതിന്റെ അർത്ഥം

ഈ ആശയം പ്രധാനമായും പ്രത്യക്ഷപ്പെടുന്ന നാലു വേദഭാഗങ്ങളുണ്ട്. അവയെ അടിസ്ഥാനമാക്കിയാണ് ഈ പഠനം. (1) 2 കൊരി. 5:18-20 (2) റോമ. 5:10,11 (3) എഫേ.2 :16 (4) കൊലോ. 1:20-22. ഈ ഭാഗങ്ങളിൽ കാണുന്ന ആശയങ്ങൾ തമ്മിൽ വളരെ പൊരുത്തമുണ്ട്. അവ പരസ്പരപൂരകങ്ങളാണെന്നു പറയാം. ആ വേദഭാഗങ്ങൾ വേദപുസ്തകത്തിൽ നിന്നു വായിച്ചുനോക്കുക.

ആദ്യത്തെ വേദഭാഗത്ത് മൂന്നു വാക്യങ്ങളിലായി അനുരഞ്ജനം എന്ന പദം ക്രിയാരൂപത്തിൽ രണ്ടുപ്രാവശ്യവും നാമരൂപത്തിൽ മൂന്നു പ്രാവശ്യവുമുണ്ട്. മൂലപദത്തിന്റെ വാച്യാർത്ഥം ശത്രുതയെ മാറ്റി സൗഹൃദം വരുത്തുക എന്നാണ്. ഇവിടെ ദൈവമനുഷ്യബന്ധത്തെപ്പറ്റിയാണ് അനുരഞ്ജനപ്പെടുത്തി എന്നു പറയുന്നത്.

അനുരഞ്ജനത്തെപ്പറ്റി എട്ടുകാര്യങ്ങൾ മുകളിൽ കണ്ട വേദഭാഗങ്ങളിൽ നിന്നു തെളിഞ്ഞുവരുന്നു.

(1) **ദൈവം അനുരഞ്ജനപ്പെടുത്തി.** മനുഷ്യൻ ദൈവത്തോടു നിരപ്പായി അഥവാ അനുരഞ്ജനപ്പെട്ടു എന്നല്ല, ദൈവം നമ്മോടു നിരപ്പായി എന്നുമല്ല. ദൈവം നമ്മെ തന്നോട് അനുരഞ്ജനപ്പെടുത്തി എന്നാണ് അതിന്റെ അർത്ഥം. അനുരഞ്ജനം മനുഷ്യന്റെ ശ്രമത്താലും ഉത്സാഹത്താലും ഉളവാകുന്ന ഒന്നല്ല. ദൈവമാണ് മുൻകൈ എടുക്കുന്നത്. ഇതരമതങ്ങളിൽ നിന്നു ക്രിസ്തീയസുവിശേഷത്തെ വ്യത്യസ്തമാക്കിത്തീർക്കുന്നത് ഈ മൗലികസത്യമാണ്. മനുഷ്യപ്രയത്നത്താൽ ഈശ്വരനുമായി ഒന്നായിത്തീരുന്നു എന്നുള്ളതാണ് ഹൈന്ദവദർശനം. ഇവിടെ അങ്ങനെയല്ല. മനുഷ്യനെപ്പറ്റിയുള്ള ദൈവത്തിന്റെ സ്നേഹവും കരുതലുമാണ് അനുരഞ്ജനപ്രക്രിയയ്ക്ക് തന്നെ പ്രേരിപ്പിച്ചത്.

(2) **അനുരഞ്ജനപ്പെടുന്നതിനുമുമ്പുള്ള നമ്മുടെ അവസ്ഥ.** റോമാ ലേഖനത്തിൽ പൗലോസ് മൂന്നു വാക്കുകൾ കൊണ്ട് ഇത് വെളിപ്പെടുത്തുന്നു. (a) ശത്രുക്കൾ ആയിരിക്കുമ്പോൾ തന്നെ (റോമ 5:10) (b) നാം പാപികൾ ആയിരിക്കുമ്പോൾ (5:8) നാം ബലഹീനരായിരിക്കുമ്പോൾ (5:6) ഈ വാക്കുകളിൽ കൂടി വീഴ്ചയ്ക്കു ശേഷമുള്ള മനുഷ്യാവസ്ഥയെ വ്യക്തമാക്കുന്നു.

ശത്രുക്കൾ ആയിരിക്കുമ്പോൾ - ദൈവം നമ്മെ ശത്രുക്കൾ എന്ന് എണ്ണുകയാ

യിരുന്നുവോ? അതോ നാം നമ്മുടെ പ്രവൃത്തികൾ മൂലം ദൈവത്തിൽ നിന്ന് അകന്ന് ശത്രുതയിൽ ആയിത്തീരുകയാണോ? രണ്ടാമത്തെ ആശയത്തിനാണ് പ്രസക്തിയുള്ളത്. മഹാപരിശുദ്ധനായ ദൈവത്തിന് പാപത്തെ വെറുക്കാതിരിക്കാൻ കഴിയുന്നതല്ല. പാപിയെ സ്നേഹിക്കുന്നു. പാപത്തെ വെറുക്കുന്നു. നമ്മോടുള്ള അവിടുത്തെ സ്നേഹമാണ് നമ്മെ അവിടുത്തോട് അനുരഞ്ജനപ്പെടുത്തുവാൻ സംഗതിയാക്കിയത്.

(3) **അനുരഞ്ജനം ക്രിസ്തുമൂലം** അവിടുന്നു നമ്മെ ക്രിസ്തുമൂലം അവിടുത്തോട് നിരപ്പിച്ചു. (2കൊരി. 5:18) പുത്രന്റെ മരണത്താൽ ദൈവത്തോടു നിരപ്പുവന്നു. (റോമ 5:10) ക്രൂശിന്മേൽ വച്ചു ശത്രുത്വം ഇല്ലാതാക്കി. അതിനാൽ ഇരുപക്ഷത്തേയും ഏകശരീരത്തിൽ ദൈവത്തോടു നിരപ്പിപ്പാനും തന്നെ. (എഫെ. 2:16) അവൻ ക്രൂശിൽ ചൊരിഞ്ഞ രക്തം കൊണ്ട് അവൻ മുഖാന്തരം സമാധനം ഉണ്ടാക്കി. (കൊലോ. 1:20)

ഈ വാക്യങ്ങളിലെല്ലാം തന്നെ വെളിപ്പെടുത്തുന്ന സത്യം ക്രിസ്തുമൂലം അവിടുത്തെ ക്രൂശിലെ മരണത്താലും ഉയിർപ്പാലും ആണ് അനുരഞ്ജനം സാധ്യമായത് എന്നത്രേ. ജഡധാരണം ചെയ്തപ്പോൾ ദൈവമനുഷ്യ സംഗമം ഉണ്ടായി എന്നു പറയാം. എന്നാൽ അവിടുത്തെ മരണത്താലാണ് പാപത്തെ ഹനിച്ചു മനുഷ്യന്റെ ശത്രുതയെ അകറ്റി ദൈവവും മനുഷ്യനും തമ്മിലുള്ള നിരപ്പു സാധ്യമാക്കിയത്.

> അനുരഞ്ജനം മനുഷ്യരിൽ ഒതുങ്ങിനിൽക്കുന്നില്ല. അതു പ്രപഞ്ചം മുഴുവനിലേക്കും വ്യാപിക്കുന്നു. കാരണം മനുഷ്യനും പ്രപഞ്ചവും തമ്മിൽ വേർപെടുത്തുവാൻ പാടില്ലാത്ത ബന്ധമാണുള്ളത്

ദൈവം മനുഷ്യനെ സൃഷ്ടിച്ചത് അവിടുത്തോടുള്ള സ്നേഹത്തിലും സഖിത്വത്തിലും ജീവിക്കുന്നതിനാണ്. എന്നാൽ അനുസരണക്കേടും പാപവും നിമിത്തം ആ പ്രതീക്ഷ വിഫലമായി. അതുകൊണ്ട് ആ പ്രതീക്ഷ വീണ്ടെടുത്ത് ദൈവമനുഷ്യബന്ധം സാധ്യമാക്കുകയാണ് ക്രിസ്തു തന്റെ മരണത്താൽ ചെയ്തത്. അതിന്റെ പിമ്പിൽ പ്രവർത്തിച്ചത് അവിടുത്തെ സ്നേഹമല്ലാതെ മറ്റൊന്നുമല്ല. ക്രിസ്തുവോ നാം പാപികളായിരിക്കുമ്പോൾ തന്നെ നമുക്കുവേണ്ടി മരിക്കയാൽ ദൈവം തനിക്കു നമ്മോടുള്ള സ്നേഹ ത്തെ പ്രദർശിപ്പിക്കുന്നു. (റോമ 5:8)

(4) **മനുഷ്യനും മനുഷ്യനും തമ്മിലുള്ള അനുരഞ്ജനം** (എഫേ. 2:16) യഹൂദനും വിജാതീയനും തമ്മിലുള്ള അനുരഞ്ജനത്തെപ്പറ്റി വിശദമാക്കുന്നു. വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞു എന്ന് പ്രതീകാത്മകമായി പറയുന്നു. യരുശലേം ദേവാലയത്തിൽ യിസ്രായേല്യരേയും വിജാതീയരേയും തമ്മിൽ വേർപിരിക്കുന്ന ഒരു ഭിത്തി ഉണ്ടായിരുന്നു. വിജാതീയർ ആ ഭിത്തിയെ ഉല്ലംഘിച്ച് അതിനകത്തേക്കു പ്രവേശിച്ചാൽ മരണശിക്ഷവരെ കൊടുക്കാവുന്നതാണ്. വർഗത്തിന്റെയും വർണത്തിന്റെയും ജാതിയുടെയും പേരിൽ മനുഷ്യൻ എത്രയെല്ലാം മതിലുകളും വേലിക്കെട്ടുകളും കെട്ടിപ്പൊക്കുന്നു. ക്രൂശിന്മേൽ വച്ചു ശത്രുത്വം ഇല്ലാതാക്കി. എന്നു പറഞ്ഞിട്ടുള്ളത് മനുഷ്യനും മനുഷ്യനും തമ്മിലുള്ള (യഹൂദനും വിജാതീയനും തമ്മിലുള്ള) ശത്രുത്വത്തെ ഇല്ലാതാക്കി എന്നാണ് മനസ്സിലാക്കേണ്ടത്.

മനുഷ്യർ തമ്മിലുള്ള അനുരഞ്ജനം അതിൽ തന്നെ ഒരന്ത്യമല്ല. ആ അനുരഞ്ജനം ദൈവത്തോടുള്ള അനുരഞ്ജനത്തിലേക്കു നയിക്കണമെന്ന് പൗലോസ് വെളിപ്പെടുത്തുന്നു. വി. കുർബ്ബാനയുടെ പശ്ചാത്തലത്തിൽ ഇത് മനസ്സിലാക്കാം. സഹോദരങ്ങൾ തമ്മിലുള്ള അനുരഞ്ജനം കൈയ്യസൂരിയിൽ കൂടി സാധ്യമാക്കിയശേഷം, തിരുശരീരങ്ങളിലുള്ള പങ്കാളിത്തം വഴി ദൈവവുമായി ഐക്യപ്പെടുന്നു.

(5) **പ്രപഞ്ചം മുഴുവനുമായുള്ള അനുരഞ്ജനം** അവൻ ക്രൂശിൽ ചൊരിഞ്ഞ രക്തം കൊണ്ട് അവൻ മുഖാന്തരം സമാധനം ഉണ്ടാക്കി. ഭൂമിയിലുള്ളതോ സ്വർഗത്തിലുള്ളതോ സകലത്തെയും അവനെക്കൊണ്ട് തന്നോട് നിരപ്പിപ്പാനും പിതാവിനും പ്രസാദം തോന്നി. (കൊലോ.1:20)

അനുരഞ്ജനത്തിന്റെ മേഖല പ്രപഞ്ചം മുഴുവനിലേക്കും വ്യാപിക്കുന്നു. സ്വർഗത്തിലും ഭൂമിയിലുമുള്ള സകലത്തേയും എന്നു പറയുമ്പോൾ അദൃശ്യലോകവും ദൃശ്യലോകവും ഉൾപ്പെടെയുള്ള പ്രപഞ്ചത്തെ മുഴുവൻ ഉൾക്കൊള്ളുന്നു. ഇതേപ്പറ്റി മറ്റൊരിടത്തും പൗലോസ് സൂചിപ്പിക്കുന്നു. (എഫേ.1 : 10 കാണുക)

അനുരഞ്ജനം മനുഷ്യരിൽ ഒതുങ്ങി നിൽക്കുന്നില്ല. അതു പ്രപഞ്ചം മുഴുവനിലേക്കും വ്യാപിക്കുന്നു. കാരണം മനുഷ്യനും പ്രപഞ്ചവും തമ്മിൽ വേർപെടുത്തുവാൻ പാടില്ലാത്ത ബന്ധമാണുള്ളത്. ഈ സത്യം വിസ്മരിച്ചതുകൊണ്ടാണ് മനുഷ്യജീവിതം തന്നെ അസാദ്ധ്യമാക്കത്തക്ക നിലയിൽ ഇക്കോളജിക്കൽ പ്രതിസന്ധി ഉണ്ടായിട്ടുള്ളത്.

**(6) അനുരഞ്ജനം നിവൃത്തിയായ ഒന്നാണ്.** നമ്മെ അനുരഞ്ജനപ്പെടുത്തി എന്നു ഭൂതകാലക്രിയയിൽ പറയുമ്പോൾ അതു പൂർത്തീകരിക്കപ്പെട്ട ഒരു കാര്യമായി കാണണം. അവന്റെ പുത്രന്റെ മരണത്താൽ ദൈവത്തോടു നമുക്കു നിരപ്പുവന്നുവെങ്കിൽ നിരന്നശേഷം നാം അവന്റെ ജീവനാൽ എത്രഅധികമായി രക്ഷിക്കപ്പെടും. (റോമ. 5:10) ഇവിടെ അനുരഞ്ജനം നടന്നുകഴിഞ്ഞ ഒന്നായിട്ടും രക്ഷ വരാനിരിക്കുന്ന ഒന്നായിട്ടും പറഞ്ഞിരിക്കുന്നു. നാം എത്രഅധികമായി രക്ഷിക്കപ്പെടും. എന്ന് ഭാവികാലാനുഭവമായി പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാണ്. സാധാരണ, രക്ഷിക്കപ്പെട്ടു എന്ന് ഭൂതകാലക്രിയയിലാണ് പറയാറുള്ളത്. എന്നാൽ രക്ഷയ്ക്ക് ഭൂതം-വർത്തമാനം-ഭാവി എന്നീ മൂന്നു കാലങ്ങളോടും ബന്ധപ്പെട്ട അർത്ഥതലങ്ങളുണ്ട്.

**(7) അനുരഞ്ജനത്തിന്റെ പ്രസക്തി ദൈനംദിന ജീവിതത്തിൽ** അവന്റെ മുമ്പിൽ വിശുദ്ധരും നിഷ്കളങ്കരും കുറ്റമില്ലാത്തവരുമായി നിറുത്തേണ്ടതിന് അവൻ ഇപ്പോൾ തന്റെ ജഡശരീരത്തിൽ തന്റെ മരണത്താൽ നിരപ്പിച്ചു. (കൊലോ. 1:22)

അന്ത്യന്യായവിധിയുടെ സമയത്തു അവിടുത്തെ മുമ്പിൽ നിൽക്കുന്നതിനെക്കുറിച്ചാണോ ഇവിടെ പറയുന്നത്. അല്ല, ദൈനംദിന ജീവിതത്തിൽ നാം വിശുദ്ധരും നിഷ്കളങ്കരും ധാർമ്മികമായ ഔന്നത്യം പ്രാപിച്ചവരുമായി നിൽക്കേണ്ടതിനാണ്. അനുരഞ്ജനം അതിൽത്തന്നെ ഒരന്ത്യമല്ല. അത് നമ്മെ ധാർമ്മികമായ ഉന്നതനിലവാരത്തിലേക്കു നയിക്കാൻ പ്രേരകമായിരിക്കണം. ക്രിസ്തീയ സിദ്ധാന്തങ്ങളെ, ധാർമ്മികജീവിതവുമായി ബന്ധപ്പെടുത്തിയുള്ള ഒരു സമീപനമാണ് പൗലോസ് എപ്പോഴും സ്വീകരിച്ചിട്ടുള്ളത്.

**(8) നിരപ്പിന്റെ ശുശ്രൂഷ ഞങ്ങളെ ഭരമേല്പിച്ചിരിക്കുന്നു.** സഭയുടെ മൗലികശുശ്രൂഷയാണ് അനുരഞ്ജനമെന്നുള്ളത്. ഈ സത്യം മൂന്നുവട്ടം ആവർത്തിച്ചു പറഞ്ഞിരിക്കുന്നു. നിരപ്പിന്റെ ശുശ്രൂഷ ഞങ്ങൾക്കു തന്നിരിക്കുന്നു. (2 കൊരി 5:18) നിരപ്പിന്റെ വചനം ഞങ്ങളുടെ പക്കൽ ഭരമേൽപ്പിച്ചുമിരിക്കുന്നു. 5:19 നിരന്നുകൊൾവിൻ എന്നു ക്രിസ്തുവിനു പകരം അപേക്ഷിക്കുന്നു. (വാ. 20)

രണ്ടുകാര്യങ്ങൾ സഭയെ ഭരമേൽപ്പിച്ചിരിക്കുന്നു. നിരപ്പിന്റെ ശുശ്രൂഷയും നിരപ്പിന്റെ വചനവും. ഇവരണ്ടും പരസ്പരം ബന്ധമുള്ളതാണ്. ചിലർ വിചാരിക്കുന്നതുപോലെ വചനം(സുവിശേഷം) മാത്രമല്ല, ശുശ്രൂഷയും ഭരമേൽപ്പിച്ചിരിക്കുന്നു. സഭയുടെ പൗരോഹിത്യ ശുശ്രൂഷ യഥാർത്ഥത്തിൽ അനുരഞ്ജനത്തിന്റെ ശുശ്രൂഷയാണ്. ശുബ്ക്കോനോ എന്ന പേരിൽ ആണ്ടിലൊരിക്കൽ നടത്തുന്ന ഒരു ശുശ്രൂഷാക്രമത്തെക്കുറിച്ചല്ല വിവക്ഷ. ക്രിസ്തുവിന്റെ ശുശ്രൂഷ അന്വർത്ഥമാക്കുന്നത് പൗരോഹിത്യ ശുശ്രൂഷയിൽ കൂടിയാണ്.

ഭവനങ്ങളിലും ഇടവകതലത്തിലും അനുരഞ്ജനത്തിന്റേതായ ഒരു ശുശ്രൂഷ നിർവഹിക്കാൻ നമുക്കു കഴിയണം. അതിൽ നിരപ്പിന്റെ വചനം(സുവിശേഷം) നമുക്ക് ഒരു വലിയ ആയുധമാണ്. നിരന്നുകൊൾവിൻ എന്നപേക്ഷിക്കുന്നു. നിരപ്പിക്കുന്ന പ്രക്രിയ ദൈവത്തിന്റേതെന്നു നാം മുകളിൽ കണ്ടു. എന്നാൽ ദൈവത്തിന്റെ ഈ ദാനത്തെ മനുഷ്യനു സ്വീകരിപ്പാനും നിരസിപ്പാനും സ്വാതന്ത്ര്യമുണ്ട്. പൂർണമനസ്സോടും സമ്മതത്തോടും സഹകരിക്കയത്രേ വേണ്ടത്.

✤

# അനുതാപം ഓർത്തഡോക്സ് വീക്ഷണത്തിൽ - 2

ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത

**അനുതാപത്തിന്റെ അർത്ഥം**

സാധാരണരീതിയിൽ പാപത്തെക്കുറിച്ചുള്ള ദു:ഖം, പശ്ചാത്താപം, തനിക്കും മറ്റുള്ളവർക്കും വേദനയുളവാക്കുന്ന വിധത്തിൽ എന്തെങ്കിലും ചെയ്യുകയോ പറയുകയോ ചെയ്തിട്ടുണ്ടെങ്കിൽ അവയെക്കുറിച്ചുള്ള വിഷമം, ഇതൊക്കെയാണ് അനുതാപം എന്ന വാക്കിലൂടെ മനസ്സിലാക്കുന്നത്. ഇത് അപൂർണ്ണമായ ഒരു അർത്ഥമാണ്. മെത്താനോയിയാ എന്ന ഗ്രീക്കുപദത്തിന്റെ ആക്ഷരീകമായ അർത്ഥം മനസ്സിന് മാറ്റമുണ്ടാകുക എന്നാണ്. ചെയ്തുപോയ പാപങ്ങളെയും തെറ്റുകളെയും ഓർത്ത് പശ്ചാത്തപിക്കുക മാത്രമല്ല ഇവിടെ ഉദ്ദേശിക്കുന്നത്. നാം നമ്മെത്തന്നെയും മറ്റുള്ളവരെയും ദൈവത്തെയും നോക്കുന്ന രീതിയിൽ ഉണ്ടാകുന്ന അടിസ്ഥാനപരമായ മാറ്റമാണ് ഇവിടെ പ്രധാനം. ഹെർമ്മാസിന്റെ ഇടയൻ എന്ന പുരാതന ക്രൈസ്തവരേഖയിൽ ഒരു വലിയ മനസ്സിലാക്കൽ എന്നാണ് ഇതിന് പറയുന്നത്. വികാരപരമായി പ്രശ്നങ്ങളെ മനസ്സിലാക്കുകയും പശ്ചാത്തപിക്കുകയും ചെയ്യുന്ന ഒരു പ്രക്രിയ മാത്രമായി കാണാതെ പരിശുദ്ധ ത്രിത്വത്തിൽ കേന്ദ്രീകരിച്ച് ജീവിക്കുവാൻ വേണ്ടിയുള്ള രൂപാന്തരത്തിന്റെ അനുഭവമായി അനുതാപത്തെ മനസ്സിലാക്കണം.

പ്രകാശവും അനുതാപവും – മുറിയിൽ ഇരുട്ടുള്ളപ്പോൾ അഴുക്കിനെ കാണുവാൻ കഴിയുകയില്ല. എന്നാൽ വലിയ പ്രകാശത്തിന്റെ വരവിൽ മുറിയിൽ എല്ലാ ഭാഗത്തുമുള്ള അഴുക്കിനെ കാണുവാനും തുടച്ചുമാറ്റുവാനും കഴിയും. ക്രിസ്തുവാകുന്ന വലിയ പ്രകാശം ഹൃദയത്തിൽ വസിക്കുമ്പോൾ മനുഷ്യനു സ്വന്ത പാപങ്ങളെ മനസ്സിലാക്കുവാൻ കഴിയും. നമ്മിലുള്ള കർത്താവിന്റെ ദിവ്യപ്രകാശം നമ്മുടെ പാപത്തെ വ്യക്തമായും മനസ്സിലാക്കുവാൻ നമ്മെ സഹായിക്കുന്നു. അനുതാപം മനുഷ്യന് തന്നിൽ കള്ളം ഉണ്ടെന്ന് മനസ്സിലാക്കിക്കൊടുക്കുന്നു. പക്ഷേ കള്ളം ഉണ്ടെന്ന് മനസ്സിലാകണമെങ്കിൽ സത്യത്തെക്കുറിച്ചുള്ള ബോധ്യം ആദ്യം ഉണ്ടാകണം. ദൈവതേജസ്സു കാണുമ്പോൾ പാപബോധം ഉണ്ടാകും. യെശയ്യാ ദൈവത്തെ ദർശിച്ചു. തന്നിൽ പാപബോധമുണ്ടായി. (യെശയ്യാ 6 : 8) അനുതാപത്തിന്റെ ആരംഭം അഴുക്കിനെ മനസ്സിലാക്കുന്നതിനു മുമ്പ് ദൈവത്തിന്റെ മനോഹാരിതയും മഹത്വവും ദർശിക്കുന്നതാണ്. ദൈവത്തിന്റെ അനന്തമായ സ്നേഹത്തിൽ നിന്ന് ക്ഷമ നമുക്ക് ലഭിക്കും എന്ന ഉറച്ച വിശ്വാസവും സുരക്ഷിതത്വബോധവുമാണത്.

മറ്റൊരുതരത്തിൽ, അനുതാപം നന്മയും തിന്മയും ഉണ്ടെന്നും സ്നേഹവും വിദ്വേഷവും ഉണ്ടെന്നും നന്മ തിന്മയേക്കാളും സ്നേഹം വിദ്വേഷത്തേക്കാളും വലിയവയെന്നും അവയ്ക്കാണ് ആത്യന്തിക വിജയമെന്നും മനസ്സിലാക്കി ജീവിക്കുന്നതാണ്. ദൈവസ്നേഹത്തിന്റെ ആഴമായ അർത്ഥം മനസ്സിലാക്കി മനുഷ്യൻ ഓരോ നിമിഷവും അവന്റെ കൃപയ്ക്കായി അവനിലേക്ക് നോക്കണം.

അനുതാപത്തിന് പോസിറ്റീവായിരിക്കുന്ന സ്വഭാവമാണുള്ളത്. ദൈവരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ എന്ന കർത്താവിന്റെ ആഹ്വാനത്തിനു (മത്തായി 4 : 17)മുമ്പ് ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു. മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു എന്ന യെശയ്യാപ്രവചനം രേഖപ്പെടുത്തിയിരിക്കുന്നതിന്റെ കാരണം അനുതാപത്തിന്റെ പോസിറ്റീവായിരിക്കുന്ന സ്വഭാവം എടുത്തുകാട്ടുവാനാണ്. ദൈവികപ്രകാശരശ്മികളിലേക്ക്

നോക്കി ആത്മീയവെളിച്ചത്തിൽ പ്രകാശിതമാകുന്ന അവസ്ഥയാണിത്. യേശുക്രിസ്തു ഹൃദയങ്ങളിൽ വസിക്കുമ്പോൾ മനുഷ്യന് ഇരുട്ടിൽ നിന്ന് പ്രകാശത്തിലേക്ക് മാറ്റമുണ്ടാകും.

അനുതാപം ഭാവിയിൽ നടക്കേണ്ട ഒരു അന്ത്യകാലയാഥാർത്ഥ്യമാക്കി മാറ്റി വയ്ക്കുവാൻ ആരും ശ്രമിക്കരുത്. വർത്തമാന കാലത്തിൽ സംഭവിക്കേണ്ടതും ആജീവനാന്തം തുടരേണ്ടതുമായ ഒരു പ്രക്രിയയാണത്.

പാപക്ഷമ നൽകുന്ന ശക്തിയെ അംഗീകരിക്കണം. ഒരുപാടാളുകൾ തങ്ങളുടെ പഴയകാലജീവിതത്തിലെ തെറ്റുകളെ ഓർത്ത് നിരാശരാകാറുണ്ട്. അങ്ങനെയുള്ളവർ ദൈവത്തിന്റെ സ്നേഹവും ക്ഷമയും മനസ്സിലാക്കുവാൻ തുനിയാത്തവരാണ്. മുടിയനായ പുത്രന്റെ ഉപമയിൽ (ലൂക്കോ. 15 11–32) പാപിയായ ഇളയമകൻ പിതാവിന്റെ സ്നേഹവും കരുതലും ദീർഘക്ഷമയും മനസ്സിലാക്കി പിതാവിങ്കലേക്കു വന്ന് നീതീകരണം പ്രാപിക്കുന്ന അനുഭവം വിശ്വാസികൾ മറക്കരുത്.

**കണ്ണുനീരിന്റെ സ്ഥാനം**

ചില പ്രാർത്ഥനായോഗങ്ങളിൽ സംബന്ധിക്കുമ്പോൾ കരച്ചിൽ ഉറച്ച ശബ്ദത്തിൽ കേൾക്കാറുണ്ട്. പ്രാർത്ഥനയുടെ ആമ്മീൻ പറയുമ്പോൾ വെടിനിർത്തുന്നതുപോലെ കരഞ്ഞു ബഹളം വച്ച ആൾ കരച്ചിൽ നിർത്തിയിട്ട് വൃഥാ വ്യാപാരങ്ങളിൽ ഏർപ്പെടുന്നതും ശ്രദ്ധയിൽ പെടാറുണ്ട്. ഇത് വികലമായ ആദ്ധ്യാത്മികതയാണ്. കണ്ണുനീർ വേണ്ടാ എന്ന് ഇവിടെ ലേഖകൻ അർത്ഥമാക്കുന്നില്ല. പൗരസ്ത്യസഭകൾ കണ്ണുനീരോടുകൂടിയ അനുതാപ ജീവിതത്തിന് വലിയ സ്ഥാനം നൽകുന്നുണ്ടെങ്കിലും വെടിനിർത്തൽ പോലെയുള്ള കരച്ചിൽ രീതികൾക്ക് യാതൊരു സ്ഥാനവും നൽകുന്നില്ല എന്നുവേണം മനസ്സിലാക്കുവാൻ.

ഹൃദയത്തിന്റെ ഉള്ളറകളിൽ നിന്ന് പരിശുദ്ധാത്മ നിദർശനത്താൽ ഒഴുകുന്ന കണ്ണുനീരും വികാരവിക്ഷോഭങ്ങളുടെ ഫലമായുണ്ടാകുന്ന കണ്ണുനീരും ഉണ്ട്. വികാരവിക്ഷോഭങ്ങളുടെ ഫലമായുണ്ടാകുന്ന കണ്ണുനീർ നമ്മുടെ ഈ ഭൂമിയിലെ ദു:ഖങ്ങളെയും കഷ്ടതകളെയും ഉയർത്തിക്കാണിക്കുവാനുള്ള ശ്രമത്തിന്റെ ഭാഗവും കോപം, അസൂയ, നിരാശ, ഹർഷോന്മാദം തുടങ്ങി വിവിധതരം വികാരങ്ങളുടെ തള്ളലിൽ നിന്ന് ഉണ്ടാകുന്നവയുമാണ്. പരിശുദ്ധാത്മനിദർശനത്താൽ ഉളവാകുന്ന കണ്ണുനീർ പ്രാർത്ഥനാജീവിതവും കൗദാശിക ജീവിതവുമായി ബന്ധപ്പെട്ടിരിക്കുന്നു. അത് പുനരുത്ഥാനത്തിന്റെ പുതുജീവനിലേക്ക് മനുഷ്യനെ നയിക്കുന്നു.

ആത്മീയ കണ്ണുനീരിനെ രണ്ടുതരത്തിൽ മനസ്സിലാക്കണം. താഴ്ന്ന തരത്തിലുള്ളതും ഉയർന്ന തരത്തിലുള്ളതും. താഴ്ന്ന തരത്തിലേത് ശുദ്ധീകരണത്തിന്റെ അവസ്ഥയും ഉയർന്ന തലത്തിലുള്ളത് പ്രകാശോജ്ജ്വലമായ അവസ്ഥയുമാണ്. താഴ്ന്ന തലത്തിലുള്ളത് പാപത്തെക്കുറിച്ചുള്ള ദു:ഖവും ദൈവത്തിൽ നിന്ന് അകന്നു പോയതിലുള്ള വിലാപവും പ്രകടിപ്പിക്കുന്നു. പറുദീസയുടെ വാതിലുകൾക്ക് പുറത്ത് ആദാം വിലപിക്കുന്ന അവസ്ഥയാണിത്. ഉയർന്ന തലത്തിലുള്ളത് ദൈവത്തിന്റെ അനന്തമായ സ്നേഹത്താൽ അയോഗ്യരായിരുന്ന നമ്മെ വീണ്ടും പ്രകാശോജ്ജ്വലമായ പുത്രപദവിയിലേക്ക് തിരിച്ചുകൊണ്ടുവന്നതിനുള്ള നന്ദിപ്രകടനമാണ്. താഴ്ന്ന തലത്തിലുള്ളത് പ്രകാശത്തിൽ കഴിയുന്നവനും സ്വന്തം ഭവനവും ദേശവുമൊക്കെ നഷ്ടമായത് ബോദ്ധ്യമായി വിലപിക്കുന്നവനുമായ മുടിയൻ പുത്രന്റെ അനുഭവമാണ്. ഉയർന്ന തലത്തിലുള്ളത് താൻ തന്റെ പിതാവിന്റെ ഭവനത്തിൽ തിരിച്ചെത്തി സന്തോഷിക്കുന്ന കണ്ണുനീരാണ്. നമ്മുടെ അനുതാപം നമ്മെ താഴ്ന്ന തലത്തിൽ നിന്ന് ഉയർന്ന തലത്തിലേക്ക് ഉയർത്തണം.

**ഉപസംഹാരം**

പാപത്തെ ഓർത്ത് വിലപിക്കുന്ന അവസ്ഥയിലൂടെ ദൈവകൃപയുടെ മഹത്വത്തിൽ സന്തോഷം കൊള്ളുന്ന അവസ്ഥയിലേക്ക് നാം വളരണം. ഗത്സമനയും താബോർ മലയും കുരിശിലെ മരണവും ഉയർത്തെഴുന്നേൽപ്പും ഒക്കെ ജീവിതത്തിന്റെ അനുഭവങ്ങളാക്കി സത്യ അനുതാപമുള്ളവരായി നിത്യജീവന്റെ അനുഭവത്തിലേക്കുള്ള യാത്ര നമുക്ക് തുടരാം.

✤

# സന്യാസപ്രസ്ഥാനവും പരിസ്ഥിതി സൗഹൃദവും -1

ഫാ. ഡോ. കെ.എം. ജോർജ്ജ്

ക്രിസ്തീയസഭയിൽ കിഴക്കും പടിഞ്ഞാറും വികസിച്ച സന്യാസപ്രസ്ഥാനത്തിന്റെ ദീർഘവും സങ്കീർണ്ണവുമായ ചിത്രം ഒറ്റ ഫ്രെയിമിലാക്കി നോക്കിയാൽ, പെട്ടെന്ന് നമ്മുടെ ശ്രദ്ധയിൽ പെട്ടേക്കാവുന്ന ഏഴുതരം സ്നേഹങ്ങളെക്കുറിച്ച് ആദ്യമേ സൂചിപ്പിക്കട്ടെ. ഈ സ്നേഹങ്ങളെല്ലാം തമ്മിൽ ഗാഢമായി ബന്ധപ്പെട്ടതും പരസ്പരപൂരകങ്ങളുമാണ്. എങ്കിലും ചില കാലങ്ങളിലും ചില സ്ഥലങ്ങളിലും ചിലതിന് പ്രത്യേക ഊന്നൽ ലഭിക്കുന്നതായി കാണാം.

1. ദൈവത്തോടുള്ള സ്നേഹം (Love of God)
2. സന്യാസസമൂഹത്തിലെ സഹോദരങ്ങളോടുള്ള സ്നേഹം (Love of the brethern)
3. സുവിശേഷത്തോടുള്ള സ്നേഹം (Love of the Gospel)
4. പ്രകൃതിയോടുള്ള സ്നേഹം (Love of nature)
5. അക്ഷരത്തോടുള്ള സ്നേഹം (Love of letters)
6. പാവങ്ങളോടുള്ള സ്നേഹം (Love of the poor)
7. മൗനത്തോടുള്ള സ്നേഹം (Love of silence)

ഇതിൽ ഇവിടെ പ്രത്യേകമായി പറയുവാൻ തിരഞ്ഞെടുത്തിരിക്കുന്നത് വിഷയം സന്യാസവും പ്രകൃതിസ്നേഹവും (Love of nature) ആണ്. മറ്റുള്ളവയെക്കുറിച്ച് തൽക്കാലം ഒന്നു സൂചിപ്പിക്കുക മാത്രം ചെയ്യുന്നു.

**ദൈവസ്നേഹം (Love of God)**

സന്യാസജീവിതത്തിന്റെ ആദിപ്രചോദനവും ആത്യന്തികലക്ഷ്യവും ദൈവസ്നേഹത്തെ സാക്ഷാത്കരിക്കുകയാണ്. സന്യാസത്തിന്റെ എല്ലാ ഉത്തമമാനങ്ങളും ഉരുത്തിരിയുന്നത് ദൈവത്തോടുള്ള അചഞ്ചലമായ സ്നേഹത്തെ പൂർത്തീകരിക്കാനുള്ള ശ്രമത്തിലാണ്. ഇംഗ്ലീഷിൽ Quest for God എന്നു പറയാവുന്ന ആത്മാവിന്റെ ദിവ്യദാഹം നമ്മുടെ സൃഷ്ടാവും ജീവന്റെ ഉറവയുമായ ദൈവത്തിനു വേണ്ടിയാണ്. ജീവിതത്തിൽ മറ്റുള്ള എല്ലാ അഭിലാഷങ്ങളേക്കാൾ അടിയന്തിരവും അനുപേക്ഷണീയവുമായി ഒരാൾ ഈ ദൈവാഭിലാഷത്തെ കരുതുമ്പോൾ അയാൾ സന്യാസിയാകുന്നു.

**സഹോദര സ്നേഹം (Love of brethren)**

ഒരു സന്യാസസമൂഹത്തിൽ അംഗമായ സന്യാസിയുടെ ആത്മീയതയുടെ ആദ്യത്തെ ഉരകല്ല്, തന്നോടൊപ്പം ജീവിക്കുന്ന സഹോദരങ്ങളെ താൻ എങ്ങനെ സ്നേഹിക്കുന്നു, കരുതുന്നു എന്നതിലാണ്. ഏകാന്തജീവിതേക്കാൾ സന്യാസസമൂഹജീവിതത്തിന് കൈസര്യായിലെ വിശുദ്ധനായ ബസേലിയോസും മറ്റും കൂടുതൽ പ്രാധാന്യം കൊടുത്തത് ഈ അടിസ്ഥാനത്തിലാണ്.

**സുവിശേഷത്തോടുള്ള സ്നേഹം (Love of the Gospel)**

സുവിശേഷം ലോകം മുഴുവൻ പ്രചരിച്ചതിൽ സന്യാസപ്രസ്ഥാനത്തിന് ആഴമായ പങ്കുണ്ട്. സുറിയാനിക്കാരും ഐറിഷ്കാരും ഗ്രീക്കുകാരുമായ ആദ്യകാലമിഷനറിമാർ സന്യാസപ്രസ്ഥാനത്തിന്റെ സന്താനങ്ങളായിരുന്നു. കൊളോണിയൻ കാലഘട്ടത്തിൽ, റോമൻ കത്തോലിക്കാസഭ തുടങ്ങിവച്ച ആഗോള മിഷനറി പ്രസ്ഥാനം ഫ്രാൻസിസ്കൻ, ദൊമിനിക്കൻ, കർമ്മലീത്ത, ജെസ്യൂട്ട് തുടങ്ങിയ സന്യാസസമൂഹങ്ങളുടെ പ്രവർത്തനമായിരുന്നു. സന്യാസ ജീവിതത്തിന്റെ വിവിധവശങ്ങളെ ആർദ്രവും ക്രിസ്തീയവുമാക്കിയത് കർത്താവായ യേശുക്രിസ്തുവിന്റെ

ജീവൻ നൽകുന്ന സുവിശേഷത്തോടുള്ള ആഴമായ സ്നേഹവും പ്രതിബദ്ധതയും ആയിരുന്നു.

**അക്ഷരത്തോടുള്ള സ്നേഹം (Love of letters)**

ജനസാമാന്യം ബഹുഭൂരിപക്ഷവും നിരക്ഷരരായിരുന്ന കാലത്ത് സന്യാസിമാർ അക്ഷരത്തിന്റെ ആത്മീയതയും അനശ്വരതയും (അക്ഷരം - ക്ഷരമില്ലാത്തത്, നാശമില്ലാത്തത്) കണ്ടെത്തി. ജീവന്റെ വചനം വ്യാഖ്യാനിക്കാനും ഉദ്ഘോഷിക്കാനും അക്ഷരത്തിന്റെ സഹായം തേടി. സഭയുടെ ആരാധനാക്രമങ്ങളും ഗീതങ്ങളും വേദപുസ്തകവ്യാഖ്യാനങ്ങളും എല്ലാം മുഖ്യമായും സന്യാസപ്രസ്ഥാനത്തിന്റെ സംഭാവനയാണ്. ആത്യന്തികമായി ഇത് വിജ്ഞാനത്തോടുള്ള സ്നേഹമായിരുന്നു. പശ്ചിമയൂറോപ്യൻ വൈജ്ഞാനികസംസ്കാരത്തിന് അടിത്തറയിട്ടത് സന്യാസസമൂഹങ്ങളാണ്.

**പാവങ്ങളോടുള്ള സ്നേഹം (Love of the poor)**

അതിഥി സൽക്കാരം (Hospitality) എന്ന നന്മയെ മിക്ക സന്യാസിമാരും പ്രായോഗികമാക്കിയത് ദൈവമക്കളായ പാവങ്ങളെയും ഗതികെട്ടവരെയും സ്വന്തം കുടുംബമായി സ്വീകരിക്കുന്നതിലൂടെയാണ്. സഭയുടെ എല്ലാ സംഘടിതമായ ആതുരസേവനവും സന്യാസപ്രസ്ഥാനത്തിന്റെ പ്രചോദനഫലമാണ്.

**മൗനത്തോടുള്ള സ്നേഹം (Love of silence)**

ദൈവസ്നേഹത്തിന്റെ സാക്ഷാത്ക്കാരത്തിന് വിശാലമായ പശ്ചാത്തലമൊരുക്കിയത് ആഴമായ നിശബ്ദതയോടുള്ള ആഭിമുഖ്യമാണ്. വാക്കുകൾ ഉച്ചരിക്കാതെ, മിണ്ടാതിരിക്കുക എന്നതല്ല ഇവിടെ അർത്ഥം. അത് വളരെ ഉപരിപ്ലവമായ അർത്ഥമാണ്. സമൂഹത്തിന്റെ പ്രശാന്തമായ ആഴം പോലെ, മഞ്ഞണിഞ്ഞ ഗിരിശൃംഗങ്ങളുടെ അപ്രമേയമായ ശാന്തി പോലെ ആത്മാവിന്റെ ആഴങ്ങളും ഉയരങ്ങളും തിരിച്ചറിയുന്ന മൗനത്തെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്.

**സന്യാസവും പ്രകൃതിസ്നേഹവും.**

ഇവിടെ നമ്മുടെ മുഖ്യവിഷയമായ സന്യാസപ്രസ്ഥാനവും പരിസ്ഥിതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചും അതിന്റെ ഭാഗധേയത്തെക്കുറിച്ചുമുള്ള അവബോധം ആഗോളതലത്തിൽ ഉണ്ടായിത്തുടങ്ങിയിട്ട് നാളേറെയായി. ഇരുപതാം നൂറ്റാണ്ടിന്റെ അവസാനത്തെ മൂന്നുനാലു പതിറ്റാണ്ടുകളിലായി നാം കേട്ടുതുടങ്ങിയ Ecological crisis ഇന്നും ലോകത്തിന്റെ സുപ്രധാന ചിന്താവിഷയങ്ങളിലൊന്നാണ്. Climate change തുടങ്ങിയ ആഗോള പാരിസ്ഥിതിക പ്രശ്നങ്ങളെക്കുറിച്ചു നടക്കുന്ന ചർച്ചകൾ നാം കുറെയൊക്കെ ശ്രദ്ധിക്കുന്നുണ്ട്. നമ്മുടെ സഭ തന്നെ ഒരു ഞായറാഴ്ച പരിസ്ഥിതി ദിനമായി ആചരിക്കണമെന്ന് പ. ബാവാ കൽപ്പന ഇറക്കിയിട്ടുണ്ടല്ലോ. ഈ പശ്ചാത്തലത്തിൽ സന്യാസവും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കുന്നത് പ്രസക്തമാണെന്നു കരുതുന്നു. ദൈവത്തിന്റെ സൃഷ്ടിയായ പ്രകൃതിയോട് ബഹുമുഖമായ ബന്ധമാണ് ചരിത്രപരമായി സന്യാസപ്രസ്ഥാനത്തിനുള്ളത്. ഏതാനും ചിലത് നോക്കാം.

**1. പുതിയ മനുഷ്യത്വത്തിനുവേണ്ടി**

ആദ്യ മനുഷ്യനായ ആദാം പാപം ചെയ്യുന്നതിനുമുമ്പുള്ള അവസ്ഥയാണ് മനുഷ്യത്വത്തിന്റെ Ideal state എന്നാണ് ക്രിസ്തീയ പ്രബോധനം. അപ്പോൾ ആദാമിനുണ്ടായിരുന്ന (a) സമ്പൂർണ്ണമായ ദൈവസാന്നിദ്ധ്യബോധവും (b) ദൈവത്തോടും പ്രകൃതിയോടുമുള്ള സുതാര്യമായ ബന്ധവും മനുഷ്യന് നഷ്ടപ്പെട്ടത് തിരിച്ചെടുക്കുകയാണ് സന്യാസജീവിതം കൊണ്ട് ഉദ്ദേശിക്കുന്നത്. വിവാഹം കഴിക്കാതെയും വിവാഹത്തിനു കൊടുക്കാതെയും മാലാഖമാർക്ക് സദൃശ്യമായ ജീവിതമാണ് ആത്മികമാർഗമായി ഇവിടെ കരുതുന്നത്. ഇതു സാധിക്കുന്നത് ക്രിസ്തുവിലൂടെയാണ്. മനുഷ്യസ്വഭാവത്തിന് ആദർശപൂർണമായ പുനർ നിർവചനവും പുതിയൊരു ദർശനവും ക്രിസ്തുവിലൂടെ നമുക്ക് ലഭിക്കുന്നു. ക്രിസ്തുവിലുള്ള അതേ ഭാവം തന്നെ കൈവരിക്കാനാണ് സന്യാസി പ്രത്യേകമായി ശ്രമിക്കുന്നത്.

ആദാമിന്റെ അടുത്ത് പക്ഷിമൃഗാദികളും സകല ജീവികളും സ്നേഹപൂർവ്വം മുട്ടിയുരുമ്മി നിൽക്കുന്നു. എല്ലാറ്റിനും ആദാം സ്നേഹപൂർവ്വം പേരുകൊടുത്ത് അവയെ പേരുചൊല്ലി വിളിക്കുന്നു. ആദാമിനും ജീവജാലങ്ങൾക്കുമിടയിൽ മറയില്ല. ഭീതിയില്ല. അവിശ്വാസവും സംശയവുമില്ല. ആദാമും

ഹവ്വയും ഒരു ജീവിയെയും ഭക്ഷണത്തിനായോ വിനോദത്തിനായോ കൊല്ലുന്നില്ല. പച്ചസസ്യം മാത്രം അവർക്ക് ആഹാരമായി ദൈവം നൽകി. എന്നാൽ ഉൽപ്പത്തി 9-ാം അദ്ധ്യായമാകുമ്പോൾ ഈ രംഗം പൂർണ്ണമായി മാറും. മനുഷ്യൻ മൃഗങ്ങളെ കൊന്നുതിന്നാൻ തുടങ്ങി. മൃഗങ്ങൾക്ക് അവനെ ഭയവും നടുക്കവുമായി.

ഇപ്പോഴത്തെ പരിസ്ഥിതി പ്രശ്നത്തിന്റെ മൂലകാരണം ഇവിടെയാണ്. ഇത് സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ നാം കാണുന്നു. മനുഷ്യനെ ഭയപ്പെടുന്ന, മനുഷ്യഗന്ധമേറ്റാൽ അക്രമാസക്തമായി പ്രതികരിക്കുന്ന ജീവജാലങ്ങളെ അങ്ങനെയാക്കിത്തീർത്തത് മനുഷ്യന്റെ അക്രമവാസനയാണ്. അതായത് കൊല്ലാനും വലിച്ചുവാരിക്കൂട്ടാനുമുള്ള പ്രവണത (Aggressive and aequistive drive) മനുഷ്യന്റെ അക്രമവും ആർജ്ജനവും ഉപഭോഗവുമാണ് ഇന്നും ആഗോള മനുഷ്യസംസ്കാരത്തിനും ഭൂമിയിലെ ജീവനും ഭീഷണിയായി നിൽക്കുന്നത്.

ഏഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന നിനവേക്കാരനായ ഇസഹാക്ക് (Issac the Syrian) എന്ന പിതാവ് ആദാമിന്റെ ശരീരഗന്ധത്തെക്കുറിച്ച് പറയുന്നുണ്ട്. ആദ്യ മനുഷ്യന്റെ ശരീരത്തിൽ നിന്ന് പ്രസരിച്ച ഗന്ധത്തിന് സവിശേഷമായ സൗരഭ്യമുണ്ടായിരുന്നു. അതുകൊണ്ട് എല്ലാ ജീവികളും ഈ മണം പിടിച്ച് ആദാമിന്റെ അടുത്തേക്ക് വരുമായിരുന്നു. ഇതൊരുതരം ദിവ്യപരിമളമായിരുന്നു. ജീവികളെയെല്ലാം ഒരുമയോടെ നിൽക്കാൻ സഹായിക്കുന്ന സുഗന്ധം. പറുദീസായിൽ നിന്നും പുറത്താക്കപ്പെട്ട ആദാമിന് ഈ സുഗന്ധം നഷ്ടപ്പെട്ടു. ആദാമിന്റെയും ഹവ്വായുടെയും ശരീരഗന്ധമേറ്റ ജീവികൾ ഭയന്നും നടുങ്ങിയും ഓടിയകന്നു. ആ ഗന്ധമാണ് ഇപ്പോൾ നമ്മുടെ ശരീരത്തിനുള്ളത്. നമുക്കു തന്നെ അതിഷ്ടമല്ല. അതുകൊണ്ട് പലതരം പെർഫ്യൂമുകളും, പൗഡറുകളുമിട്ട് അതിനെ മറയ്ക്കാൻ നാം ശ്രമിക്കുന്നു. കാട്ടുമൃഗങ്ങൾ നമ്മുടെ സാമീപ്യമുണ്ടായാൽ സ്വരക്ഷയ്ക്കുവേണ്ടി ഓടിയകലുകയോ അല്ലെങ്കിൽ ആക്രമിക്കുകയോ ചെയ്യുന്നത് ഈ മനുഷ്യ ശരീരഗന്ധമേറ്റാണെന്നോർക്കണം. എന്തൊരു വ്യത്യാസമാണ് സംഭവിച്ചിരിക്കുന്നത്.

വിശുദ്ധമായി ജീവിച്ചവർ മരിച്ചാൽ അവരുടെ ശരീരത്തിൽ നിന്ന് സുഗന്ധം പുറപ്പെടുമെന്ന് റഷ്യക്കാർക്കിടയിൽ ഒരു ജനപ്രിയ പാരമ്പര്യമുണ്ട്. ദസ്തയേവിസ്കിയുടെ കാരമസോവ് സഹോദരന്മാർ എന്ന നോവലിലെ ഉത്തമസന്യാസിയായ ഫാദർ സോസിമയുടെ മരണസമയത്ത് ഇതിനെപ്പറ്റി ഒരു വിവാദം അസൂയക്കാരനായ മറ്റൊരു സന്യാസി ഉണ്ടാക്കുന്നുണ്ട്.

ജീവികളെ അകറ്റിക്കളയുന്ന മനുഷ്യഗന്ധത്തിനുപകരം സകലജീവജാലങ്ങളെയും തന്നിലേക്ക് അടുപ്പിക്കുന്ന ദിവ്യഗന്ധം ശരീരത്തിന് തിരിച്ചു കിട്ടാനുള്ള ശ്രമം ശരിയായ സന്യാസ ചിന്തയിൽ കാണാം. അക്രമം, ആർജ്ജനത്വര, അമിതമായ ഉപഭോഗം എന്നീ മൂന്നു കാര്യങ്ങളിലാണ് പുതിയ ബദൽ മാതൃക സൃഷ്ടിക്കാൻ സന്യാസപ്രസ്ഥാനം ശ്രമിച്ചിട്ടുള്ളത്. ഇതുമൂന്നും മനുഷ്യന്റെ ജന്മവാസനകളാണെന്നു സ്ഥാപിച്ച് അതിനെ ന്യായീകരിക്കുന്ന ധാരാളം സിദ്ധാന്തങ്ങൾ മന:ശാസ്ത്രത്തിലും സാമ്പത്തികശാസ്ത്രത്തിലും ആധുനിക സംസ്കാരത്തിൽ പൊതുവെയും കാണാം. ഇതിനെതിരായി നിലകൊള്ളാൻ സാധാരണ വ്യക്തികൾക്കു കഴിവില്ല. അവിടെയാണ് ഇക്കാര്യത്തിൽ സന്യാസപ്രസ്ഥാനത്തിന്റെ ചുമതലയും പ്രസക്തിയും നാം അന്വേഷിക്കുന്നത്. Poverty, Chastity, Obedience എന്നീ മൂന്നു ആദ്ധ്യാത്മികസാധനകൾ വികസിപ്പിച്ചത് ഈ മൂന്നു പരീക്ഷകളെ നേരിടാനാണ്. പുതിയ ആദാമായ ക്രിസ്തുവിലൂടെ ഈ മൂന്നു പരീക്ഷകളെയും നാം നേരിട്ട് പുതിയൊരു മനുഷ്യത്വത്തിന് രൂപം കൊടുക്കണം. അതിലൂടെ പുതിയൊരു സമൂഹവ്യവസ്ഥയും ലോകവ്യവസ്ഥയും സൃഷ്ടിക്കണം. അത് ആത്മീയമായും പാരിസ്ഥിതികമായും ജീവനെ പരിപോഷിപ്പിക്കുന്ന ഒരു വ്യവസ്ഥയായിരിക്കണം എന്നാണ് നാം മനസ്സിലാക്കുന്നത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ക്രിസ്തുവിൽ പുതിയ സൃഷ്ടി എന്ന് വി. പൗലോസ് പറയുന്നതാണിത്.

*(തുടരും......)*

✤

# വി. മാമോദീസാ സുറിയാനി പാരമ്പര്യത്തിൽ-5

ഫാ. ഡോ. ബി. വറുഗീസ്

**13. ജലസ്നാനം**

സ്നാനാർഥിയെ മാമോദീസാത്തൊട്ടിയിൽ ഇറക്കി കിഴക്കോട്ട് മുഖമായി നിർത്തുന്നു. പുരോഹിതൻ കിഴക്കുവശത്ത് പടിഞ്ഞാറോട്ടു തിരിഞ്ഞു സ്നാനാർഥിക്ക് അഭിമുഖമായി നിൽക്കുന്നു. പട്ടക്കാരൻ വലതുകൈ സ്നാനാർഥിയുടെ തലയിൽ വെച്ചുകൊണ്ട് ഇടതുകൈകൊണ്ട് വെള്ളം കോരി തലയിൽ ഒഴിക്കുന്നു. ആദ്യം സ്നാനാർഥിയുടെ മുമ്പിൽ നിന്നും രണ്ടാമത് പിറകിൽ നിന്നും മൂന്നാമത് വലത്തുവശത്തുനിന്നും തുടർന്ന് ഇടത്തുവശത്തുനിന്നും വെള്ളം കോരി ഒഴിക്കുന്നു. കുരിശാകൃതിയിലാണ് വെള്ളം കോരി എടുക്കുന്നതെന്നത് ശ്രദ്ധേയമാണ്.

ആദാമിന്റെ വീഴ്ചയ്ക്കുമുമ്പ് വാസസ്ഥാനമായിരുന്ന പറുദീസ കിഴക്കായതുകൊണ്ടാണ് (ഉല്പ 2:8) സ്നാനാർഥിയുടെ മുഖം കിഴക്കോട്ട് തിരിഞ്ഞിരിക്കുന്നതെന്ന് മൂശെ ബർകീഫാ എഴുതുന്നു. വലതുകൈ സ്നാനാർഥിയുടെ തലയിൽ വയ്ക്കുന്നത് ദൈവത്തിന്റെ കൈകൾ ആദാമിനെ സൃഷ്ടിച്ചതും യോഹന്നാൻ യോർദ്ദാനിൽ വെച്ച് കർത്താവിന്റെ തലയിൽ കൈവച്ചതും അനുസ്മരിപ്പിക്കുന്നുവെന്ന് ബർകീഫാ തുടർന്നു പറയുന്നു.

അലക്സാന്ത്രിയൻ സഭയിലും പാശ്ചാത്യസഭകളിലും ഞാൻ നിന്നെ സ്നാനപ്പെടുത്തുന്നു (I babptize thee) എന്ന വാചകം അടങ്ങുന്ന പ്രാർത്ഥനയാണ് ജലസ്നാനത്തിന്റെ സമയത്ത് ഉപയോഗിക്കുന്നത്. എന്നാൽ സുറിയാനി പാരമ്പര്യത്തിൽ (ഇന്നാർ) മാമോദീസാ മുങ്ങുന്നു (N- is baptized) എന്ന രൂപമാണ് ഉപയോഗിക്കുന്നത്. സെന്റ് ജോൺ ക്രിസോസ്റ്റം കാരണം വിശദമാക്കുന്നു.

പുരോഹിതൻ ഞാൻ ഇന്നാരെ മാമോദീസാ മുക്കുന്നു എന്നല്ല ഇന്നാർ മാമോദീസാ മുക്കപ്പെടുന്നു എന്ന് പറയുന്നതിന്റെ അർത്ഥം, ഈ കൃപാവരത്തിന്റെ ശുശ്രൂഷകൻ മാത്രമാണ് അയാളെന്നും പരിശുദ്ധാത്മാവ് നിയോഗിച്ചതിനാൽ ഇക്കാര്യത്തിന് അയാളുടെ കൈകൾ ഉപയോഗിച്ചതാണെന്നും ആണ്. എല്ലാം പൂർത്തീകരിക്കുന്നത് പിതൃപുത്ര പരിശുദ്ധാത്മാവായ അവിഭാജ്യത്രിത്വമാണ്.

**മാമോദീസാത്തൊട്ടിയുടെ അർത്ഥം**

സുറിയാനി സഭയിൽ മാമോദീസാത്തൊട്ടി ആത്മീയ ഉദരത്തിന്റെയും ക്രിസ്തുവിന്റെ കല്ലറയുടെയും പ്രതീകമാണ്. അറബികളുടെ മെത്രാനായിരുന്ന ഗീവർഗീസ് എഴുതുന്നു. മാമോദീസാത്തൊട്ടി ക്രിസ്തുവിന്റെ കല്ലറയെയും അതിലെ വെള്ളം മരിച്ചവരുടെ ഉയിർപ്പിലൂടെ എന്നവണ്ണം ആത്മീയവും അമർത്യവും അദ്രവത്വമുള്ളതുമായ മക്കളെ ജനിപ്പിക്കുന്ന ഉദരത്തെയും പ്രതിനിധീകരിക്കുന്നു.

മാമോദീസാത്തൊട്ടി ക്രിസ്തുവിന്റെ കല്ലറയുടെ പ്രതീകമാണെന്നുള്ള ആശയം, മാമോദീസായെ സംബന്ധിച്ചുള്ള വി. പൗലോസിന്റെ ദർശനത്തിൽ നിന്നും ഉരുത്തിരിഞ്ഞിട്ടുള്ളതാണ്. പൗലൂസിന്റെ ചിന്തയിൽ സ്നാനം ക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലുമുള്ള പങ്കാളിത്തമാണ്. (റോമ 6:1 4, കൊലൊ. 2:12) ഇതിന്റെ അടിസ്ഥാനത്തിലാണ് മാമോദീസാത്തൊട്ടിയിൽ കയറുന്നത് ക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെയും വിശ്വാസികളുടെ അന്ത്യഉത്ഥാനത്തിന്റെയും മുൻകുറിയാണെന്നു മൂശെ ബർകീഫായും ദീവന്നാസ്യോസ് ബർസ്ലീബിയും പറയുന്നത്.

**14. മൂറോനഭിഷേകം**

മൂറോനഭിഷേകം മാമോദീസായിൽ നിന്നും വ്യത്യസ്തമായ ഒരു കൂദാശയാണെന്നു പലർക്കും ധാരണയുണ്ട്. പാശ്ചാത്യ സഭയുടെ സ്ഥിരീകരണ (confirmation) ത്തിനു തുല്യമായ കൂദാശയുമായി ഇതിനെ പലരും കണക്കാക്കാറുണ്ട്. സ്ഥിരീകരണം പാശ്ചാത്യ സഭയിൽ മാത്രം ഉണ്ടായ ഒന്നാണ്. മാമോദീസായ്ക്കുശേഷം വർഷങ്ങൾ കഴിഞ്ഞ് സഭാംഗങ്ങൾക്കു നൽകുന്ന കൂദാശയാണിത്.

ഇതിന്റെ അർത്ഥത്തെപ്പറ്റി റോമൻ കത്തോലിക്കാ വേദശാസ്ത്രജ്ഞന്മാരുടെ ഇടയിൽ ഇന്നും അഭിപ്രായവ്യത്യാസമുണ്ട്.

എന്നാൽ സുറിയാനി സഭയിൽ മൂറോൻ കൂദാശ ചെയ്യുന്ന കർമ്മമാണ് പിതാക്കന്മാർ കൂദാശയായി കണക്കാക്കുന്നത്. മൂറോനഭിഷേകം മാമോദീസായുടെ അവിഭാജ്യ ഘടകമാണ്. മൂറോൻ കൂടാതെ മാമോദീസാ പൂർണമാവുകയില്ല എന്ന് ഹൂദായക്കാനോൻ (2:3) വ്യക്തമാക്കുന്നു. വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നുമുള്ള വീണ്ടും ജനനമാണല്ലോ സ്നാനം. ആ വീണ്ടും ജനനത്തിനു അനുപേക്ഷണീയമായ വസ്തുക്കളാണ് വെള്ളവും വി. മൂറോനും. സ്നാനത്തിന്റെ വിവിധ അർഥങ്ങൾ പ്രകടിപ്പിക്കപ്പെടുന്നത് ഈ രണ്ടു പ്രതീകങ്ങളിൽ കൂടിയാണ്.

സ്നാനത്തിലൂടെ ക്രിസ്തുവിനോടു ചേരുന്ന വിശ്വാസികൾക്ക് ക്രിസ്തുവിന്റെ അഭിഷേകമായ പരിശുദ്ധാത്മാവിനെ ഒരു അഭിഷേകമെന്നവണ്ണം ലഭിക്കുന്നു. ക്രിസ്തുവിന്റെ അഭിഷേകത്തിൽ വിശ്വാസികളെ പങ്കാളികളാക്കുവാനാണ് വി. മൂറോനഭിഷേകം നടത്തുന്നത്. ക്രിസ്തുവിൽ ആവസിച്ച പരിശുദ്ധാത്മാവിനെ മൂറോനഭിഷേകത്തിലൂടെ വിശ്വാസികൾക്ക് ലഭിക്കുന്നു.

**15. വെള്ളവസ്ത്രം**

സ്നാനമേറ്റവർ അഭിഷേകത്തിനു ശേഷം വെള്ളവസ്ത്രങ്ങൾ അണിയുന്നു. പാമ്പാക്കുടെ ക്രമത്തിൽ ഇതേപ്പറ്റി പറയുന്നില്ലെങ്കിലും മാമോദീസായുടെ വ്യാഖ്യാനങ്ങളിൽ ഇതിന് പ്രത്യേക പ്രാധാന്യം കൊടുത്തു കാണുന്നുണ്ട്. സ്നാനത്തിലൂടെ ലഭിച്ച പുതുക്കത്തിന്റെയും വിശുദ്ധിയുടെയും പ്രതീകമാണ് വെള്ളവസ്ത്രം.

ആദിമസഭയിൽ ഉയർപ്പുപെരുന്നാളിൽ സ്നാനമേൽക്കുന്നവർ തുടർന്നുള്ള ഒരാഴ്ചക്കാലം വെള്ളവസ്ത്രങ്ങളാണ് ധരിച്ചിരുന്നത്. ഇക്കാരണത്താലാണ് ഉയിർപ്പുമുതൽ പുതുഞായറാഴ്ച വരെയുള്ള ദിവസങ്ങൾക്ക് ഹേവോറോ (വെണ്മ) ദിനങ്ങൾ എന്നു പേരുണ്ടായത്.

സ്നാനമേറ്റവർ സ്വർഗീയ പ്രകാശത്തിന്റെ മക്കളായിത്തീർന്നു എന്ന അർത്ഥത്തിലാണ് വെള്ളവസ്ത്രം ധരിക്കുന്നതെന്ന് അറബികളുടെ മെത്രാനായ ഗീവർഗീസ് അനുസ്മരിപ്പിക്കുന്നു. വെളിപാട് പുസ്തകമനുസരിച്ച് (7:9) സ്വർഗീയ ആരധനയിൽ പങ്കെടുക്കുന്നവരുടെ വേഷം വെള്ള നിലയങ്കിയാണ്.

സഭാപിതാക്കന്മാരുടെ ചിന്തയിൽ പറുദീസയിൽ വച്ച് ആദാം പ്രകാശവസ്ത്രം അണിഞ്ഞിരുന്നു. പാപം മൂലം ഈ പ്രകാശവസ്ത്രം നഷ്ടപ്പെടുകയും പകരം തോൽവസ്ത്രം (Garment of skin) അണിയുകയും ചെയ്തു. മാമോദീസായിലൂടെ പ്രകാശവസ്ത്രം വീണ്ടും ലഭിക്കുന്നു എന്നതിന്റെ സൂചനയാണ് വെള്ള വസ്ത്രം.

**16. കിരീടം**

രാജത്വം, സ്വാതന്ത്ര്യം, വിജയം എന്നിവയുടെ പ്രതീകമാണ് കിരീടം. സ്നാനത്തോടുകൂടി ക്രിസ്തുവിന്റെ പടയാളിയായി തിന്മകളുടെ ശക്തിയോട് സ്നാനമേറ്റയാള്ഞ പോരാട്ടം തുടങ്ങുകയാണ്. ഈ യുദ്ധത്തിൽ ജയിച്ചാൽ നീതികിരീടവും (2 തിമോ. 4:8) തേജസ്സിന്റെ വാടാത്ത കിരീടവും (1 പത്രോ. 5:4) ജീവ കിരീടവും (വെളി 2:10) പ്രതിഫലമായി ലഭിക്കും. പൗലൂസിന്റെ ചിന്തയിൽ ഈ ലോകത്തിൽ അങ്കം പൊരുതുന്നവർ വാടുന്ന കിരീടവും വിശ്വാസികൾ വാടാത്ത കിരീടവും പ്രാപിക്കുന്നു. (1 കൊരി. 9:25) സ്വർഗത്തിൽ ലഭിക്കുന്ന വാടാത്ത കിരീടത്തിന്റെ പ്രതീകമായിട്ടാണ് മാമോദീസായിൽ കിരീടം ധരിപ്പിക്കുന്നത്.

***ഉപസംഹാരം***

*സ്നാനത്തിന്റെ ലക്ഷ്യം പൗലൂസിന്റെ ഭാഷയിൽ ക്രിസ്തുവിനോടു ചേരുകയാണ്. (ഗലാ. 3:27) ഈ സത്യമാണ് വിവിധ പ്രതീകങ്ങൾ ഉപയോഗിച്ചു പുതിയ നിയമത്തിൽ വിശദമാക്കിയിരിക്കുന്നത്. മാമോദീസായിലെ വിവിധ ഘട്ടങ്ങൾ പ്രത്യേകിച്ചു ജലസ്നാനവും അഭിഷേകവും ഈ അർത്ഥത്തെ വിശദമാക്കുന്നവയാണ്. സുറിയാനി പാരമ്പര്യത്തിൽ ക്രിസ്തുവിന്റെ സ്നാനമാണ് ക്രിസ്തീയസ്നാനത്തിന്റെ പ്രഭവസ്ഥാനം. ക്രിസ്തു യോർദ്ദാനിൽ സ്നാനമേറ്റതു ക്രിസ്തീയ മാമോദീസാ സ്ഥാപിക്കാനാണ്. ക്രിസ്തു സ്നാനമേറ്റ അതേ ജലത്തിൽ - യോർദ്ദാനിൽ - വിശ്വാസികളും സ്നാനമേൽക്കുന്നു. ക്രിസ്തു സ്വീകരിച്ച അതേ പരിശുദ്ധാത്മാഭിഷേകം വി. മൂറോനിലൂടെ വിശ്വാസികൾ പ്രാപിക്കുന്നു.*

✤

# ക്രിസ്തു കേന്ദ്രീകൃതമല്ലാത്ത, വ്യാജ ആത്മീയത തിരുത്തപ്പെടേണ്ടതല്ലേ?

ഫാ. ഡോ. ഒ. തോമസ്

സന്ദർശന സമയം ചോദിച്ചുവാങ്ങി കൗൺസലിംഗിനെത്തിയതാണ് ഏകദേശം 35 വയസ്സുള്ള ഓർത്തഡോക്സ് സഭാംഗം. ചില വൈകാരിക പ്രശ്നങ്ങളുണ്ട്. പങ്കിടാതെ അവ ശേഷിച്ചിട്ടുള്ള കുറച്ചു ബോധമുണ്ട്. ചിലരോട് തീരാത്ത പകയും വിദ്വേഷവും ഉണ്ട്. ഒന്നും മറച്ചുവെക്കാതെ ഹൃദയം തുറക്കാനുള്ള സന്മനസ്സുകാട്ടി. എല്ലാം തുറന്നു പറഞ്ഞതിന്റെ ആശ്വാസം. ഒപ്പം ആരോഗ്യകരമല്ലാത്ത മനോഭാവങ്ങളുടെ മാറ്റവും ശൈലിയിലുള്ള വ്യതിയാനവുമൊക്കെ പാലിക്കാമെന്ന് നിർബന്ധം കൂടാതെ സമ്മതിച്ചു. ഒടുവിൽ കൊടുത്ത നിർദ്ദേശത്തോട് പ്രതികരിച്ചപ്പോൾ ഉള്ളിൽ ഞെട്ടൽ തോന്നിയെങ്കിലും, കൗൺസലിംഗിലെ കുറെക്കാലത്തെ പരിശീലനം കൊണ്ട് അതു പുറമെ കാട്ടിയില്ല. (യേശുവേ, ദാവീദുപുത്രാ എന്നോട് കരുണ ചെയ്യണമെ) കൂടെക്കൂടെ ചൊല്ലാവുന്നതാണ് എന്ന് നിർദ്ദേശിച്ചപ്പോൾ, തലേആഴ്ചയിലും വി.കുർബ്ബാന അനുഭവിച്ച ഈ ഓർത്തഡോക്സുകാരൻ പെട്ടെന്ന് പ്രതികരിച്ചു. എനിക്ക് യേശുവിനോട് പ്രാർത്ഥിക്കുന്നതിലും വിശ്വാസം പരുമല തിരുമേനിയോട് പ്രാർത്ഥിക്കുന്നതാണ്. എന്റെ എല്ലാ കാര്യങ്ങളും സാധിച്ചുതന്നത് പരുമലതിരുമേനിയാണ്. വൈകാരിക പ്രശ്നങ്ങൾ പങ്കിടാൻ വന്ന അദ്ദേഹത്തോട് ദൈവശാസ്ത്രം പഠിപ്പിക്കാവുന്ന ഒരു സാഹചര്യമായിരുന്നില്ല. എങ്കിലും ഇത്രയും കൂട്ടിച്ചേർത്തു. പരുമല തിരുമേനിയും ആരോട് പ്രാർത്ഥിക്കുന്നുവോ, ലോകത്തിന്റെ മുഴുവൻ രക്ഷകനായ ആ ക്രിസ്തുവിനോടുള്ള പ്രാർത്ഥന ഏറെ ഫലപ്രദമാകും എന്ന് നിർദ്ദേശിച്ചു വിടുകയുണ്ടായി. ക്രിസ്തുവിനെക്കാൾ എനിക്കു പരുമല തിരുമേനിയോടു പ്രാർത്ഥിക്കുന്നതാണ് ഏറെ ഇഷ്ടമെന്ന് ഓർത്തഡോക്സ് സഭാംഗം ഏറ്റു പറയാനിടയായതിന്റെ പശ്ചാത്തലം എന്താണ്? ഇതുപോലെ പതിനായിരക്കണക്കിന് വിശ്വാസികൾ ഈ സഭയിലുണ്ടാവുമെന്നാണ് എന്റെ ബോദ്ധ്യം. സാധാരണ ജനങ്ങളല്ല, വികലമായ ഈ തരത്തിലുള്ള വിശ്വാസം വളർന്നതിന്റെ പിന്നിൽ പ്രവർത്തിച്ചത്. ഞാനുൾപ്പെടുന്ന പുരോഹിതന്മാരും, പിന്നെ മേൽപ്പട്ടക്കാരുമടങ്ങുന്ന പൗരോഹിത്യഗണമാണ് എന്നും ചൂണ്ടിക്കാട്ടുമ്പോൾ ഉദ്ദേശശുദ്ധിയോർത്ത് ക്ഷമിക്കണമെ. ക്രിസ്തു അഗണ്യകോടിയിൽ തള്ളപ്പെട്ടുകഴിഞ്ഞു.

ആത്മീയനവോത്ഥാനത്തെക്കുറിച്ച് ചിന്തിച്ചിട്ട് നാളുകളേറെയായെങ്കിലും കാര്യമായി ഒന്നും ദൈവശാസ്ത്രവും അതിന്റെ പ്രായോഗികതയിലുള്ള അന്തരവും തിരിച്ചറിഞ്ഞതിലൂടെയായിരിക്കണം. ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയായി (2 കോരി. 5:17) എന്നാണ് പരി. പൗലൂസ് ശ്ലീഹാ പഠിപ്പിച്ചത്. ഇതാ അവൻ സകലത്തേയും പുതുതാക്കുന്നു (വെളിപാട് 21:5)

മാമോദീസായിൽ പരിശുദ്ധാത്മാവിലൂടെ (മൂറോനഭിഷേകം) പുത്രസ്വീകാര്യം പ്രാപിച്ച് ക്രിസ്തുവിൽ വളരുന്നു എന്ന യാഥാർത്ഥ്യം ആത്മീയഗോളത്തിൽ ആദ്യം നിന്നുപോയിരിക്കുന്നു. വിശ്വാസിയെ സംബന്ധിച്ച് പ്രാഥമിക പരിഗണന മനഃപ്രയാസങ്ങളെ അതിജീവിക്കുന്നതും ശാരീരിക, ഭൗതിക ആവശ്യങ്ങളുടെ കാര്യ സാദ്ധ്യവുമായി ആത്മീയത ചുരുക്കപ്പെട്ടു. അത്ഭുതങ്ങളുടെ പരിവേഷം സൃഷ്ടിച്ച പശ്ചാത്യ ഉണർവ്വുസംഘങ്ങൾ സർവ്വശക്തിയുമുപയോഗിച്ച് വിശ്വാസികളെ വഴിതെറ്റിക്കാൻ തുടങ്ങിയപ്പോൾ അതേ നാണയത്തിൽ തന്നെ അപ്പോസ്തോലസഭകളും (കത്തോലിക്കാ-ഓർത്ത

ഡോക്സ്-യാക്കോബായ) മറുപടി നല്കി. ക്രിസ്തുവിനേക്കാൾ, വിളിച്ചാൽ വിളി കേൾക്കുന്ന മാതാക്കളും (വേളാങ്കണ്ണി, മണർകാട്) സഹദേന്മാരും (പുതുപ്പള്ളി, എടത്വ, ഇടപ്പള്ളി, ചന്ദനപ്പള്ളി) പിന്നെ പരിശുദ്ധന്മാരും ഏറ്റവുമൊടുവിൽ അൽഫോൻസാമ്മയും വിശ്വാസികളുടെ ഹൃദയത്തിൽ സ്ഥാനം പിടിച്ചു. തകർന്ന ഹൃദയങ്ങൾക്ക് ആശ്വാസം ലഭിക്കുവാനും, ധൈര്യം നേടുവാനും ദൃഢമായ വിശ്വാസത്തിന് പ്രാപ്തിയുണ്ട് എന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ പാപത്തിന്റെ പിടിയിലമർന്ന മനുഷ്യസ്വഭാവത്തിന്, ദൈവികമായ ഭാവവും രൂപവും നല്കി, പിതാവ് സൽഗുണസമ്പൂർണ്ണനായിരിക്കുന്നതിലെ സമ്പൂർണ്ണതയിലേക്കു വളരുക എന്ന ലക്ഷ്യം മിക്കവരും കൈവിട്ടു കഴിഞ്ഞു. ലോകത്തിന്റെ രക്ഷ സാദ്ധ്യമാക്കിയ ക്രിസ്തു ഉള്ളിൽ ജനിക്കാതെ പുതുക്കം എങ്ങനെ സാദ്ധ്യമാവും എന്ന ചോദ്യത്തിന് പ്രസക്തിയില്ലാതായി. അഥവാ ആരെങ്കിലും ചോദിച്ചാൽ മറുപടി ഇപ്രകാരമായിരിക്കും. ഞങ്ങൾ ക്രിസ്തുവിന്റെ തിരുശരീരരക്തങ്ങൾ നിത്യവും അനുഭവിക്കുന്നവരാണ്.

അതിൽ പരമാർത്ഥവുമുണ്ട്. ആണ്ടിൽ ഒരിക്കൽ മാത്രം വി. കുർബ്ബാന അനുഭവിച്ചിരുന്നതിൽ നിന്ന് നമ്മൾ വളരെ വളർന്നു. ചില പള്ളികളിൽ നൂറുകണക്കിന് വിശ്വാസികൾ എല്ലാ ഞായറാഴ്ചയും വി. കുർബ്ബാന അനുഭവിക്കുന്നുണ്ട്. അതിന്റെ ആത്മീയചൈതന്യം നമ്മുടെ ഇടവകകളിൽ പ്രകടമാവുന്നുണ്ടോ? എന്നോട് സംസാരിച്ച വ്യക്തി തലേ ആഴ്ചയിലും വി. കുർബ്ബാന അനുഭവിച്ചയാളാണ്. ആ വ്യക്തിയാണ് സാക്ഷ്യപ്പെടുത്തുന്നത് എനിക്ക് യേശുവിനേക്കാൾ വിശ്വാസം പരുമലതിരുമേനിയിലാണ് എന്ന്. വി. കുർബ്ബാന അനേകം പേർക്കും മാനസിക സംതൃപ്തി നല്കുന്ന ഒരു അനുഷ്ഠാനമോ ചടങ്ങോ ആയിതീർന്നിട്ടില്ലേ എന്ന് ആഴത്തിൽ ചിന്തിക്കേണ്ടതാണ്. മിക്ക യൗവനക്കാർക്കും ആരാധനയിലെ ക്രിസ്തുസാന്നിദ്ധ്യത്തിന്റെ ശക്തിയോ പുതുക്കമോ ഒട്ടും തന്നെ അനുഭവപ്പെടുന്നില്ല. ഉച്ചഭാഷിണി വദനത്തിലേക്ക് തിരുകികയറ്റി, താളമേളങ്ങളുടെ അകമ്പടിയോടെ ജനത്തിന്റെ കർണ്ണപുടങ്ങളിലേക്കു ഇടിച്ചുനിൽക്കുന്ന (ചില വൈദികർ തന്നെ അഭിപ്രായപ്പെട്ടിട്ടുണ്ട്) ശബ്ദ പ്രഘോഷണം സൃഷ്ടിക്കുന്ന അനുഭൂതിയുടെ തലങ്ങളെയാണ് ഇന്ന് മിക്കവരും ജനപ്രിയ ആരാധനയായി കാണുന്നത്. ദൈവസാന്നിദ്ധ്യബോധത്തോടെ ഇടിമുഴക്കമൊന്നുമില്ലാത്ത, പ്രകടനങ്ങളില്ലാത്ത വൈദികരുടെ വി.ബലിയിലെ ക്രിസ്തുസാന്നിദ്ധ്യം തന്നെ ഉൾക്കൊള്ളാനാവാത്തവിധം വിശ്വാസികളുടെ മനോഘടനയിൽ മാറ്റം വന്നിരിക്കുന്നു. അനുഭൂതികൾ ഉണ്ടായതിലെ സന്തോഷമല്ലാതെ ക്രിസ്തു വീണ്ടും വീണ്ടും ഉരുവായിക്കൊണ്ടിരിക്കുന്ന യാഥാർത്ഥ ആത്മീയസന്തോഷം ആരാധിക്കുന്ന സമൂഹത്തിൽ എത്രപേർക്ക് ലഭിക്കുന്നു.

ക്രിസ്തുവിനെ അവഗണിച്ചുകൊണ്ടുള്ള ഈ പോക്കിൽ അപാകത ഒന്നും ദർശിക്കാതിരിക്കാൻ സാത്താൻ ഒത്തിരി കെണികൾ വെച്ചിട്ടുണ്ട്. പ്രധാനമായും ഭൗതികവളർച്ച. മിക്കപള്ളികൾക്കും വ്യക്തികൾക്കും അത്ഭുതപൂർവ്വമായ വളർച്ചയാണ് ഉണ്ടായിട്ടുള്ളത്. സ്വർണ്ണക്കൊടിമരം പണിയാനും, പെരുന്നാൾ ഏറ്റുനടത്തുവാനും, മെത്രാച്ചന്മാരേയും, അച്ചന്മാരേയും, വെടിക്കെട്ടുകാരേയും, നേർച്ചസദ്യക്കാരേയും പെരുന്നാളിൽ അണിനിരത്താനും ഇടവകകളിൽ സ്പോൺസേഴ്സ് അനവധിയുണ്ട്. ഇടവകയിലെ ഹൃദ്രോഹിയ്ക്കും, കാൻസർ രോഗിയ്ക്കും സഹായം നല്കാൻ ഗൾഫ്, അമേരിക്ക തുടങ്ങിയ സ്ഥലങ്ങളിൽ നിന്നും പണം വരണം. എന്നാൽ മിക്ക ഇടവക പള്ളികളിലും ആഡംബരത്തിന് യാതൊരു പഞ്ഞവുമില്ല. ക്രിസ്തുവില്ലാത്തതിനാൽ ദൈവരാജ്യമൂല്യങ്ങൾ നിരാകരിക്കപ്പെടുന്നതിൽ ആർക്കും പരാതിയും പരിഭവവുമില്ല. ആചാരാനുഷ്ഠാനങ്ങൾ ഓരോ വർഷവും പൂർവ്വാധികം ശക്തിയായി പൊടിപൊടിക്കുന്നതിൽ ആത്മീയവളർച്ചയ്ക്ക് വേറെ അടയാളങ്ങൾ ആവശ്യമില്ല. പോരെങ്കിൽ വി. കുർബ്ബാന അനുഭവിക്കുന്നവരുടെ എണ്ണത്തിലും വർദ്ധനവുണ്ടല്ലോ.

*(തുടരും.....)*

✤

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# പൗരസ്ത്യ കാതോലിക്കേറ്റ്
## പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ-9
## 1976 – 1983
### സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ
### (Codified and Edited)

*(പരിശുദ്ധ സുന്നഹദോസ് നിശ്ചയങ്ങളിൽ നിന്ന് സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ അംഗീകാരത്തോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്ന് പ.സുന്നഹദോസ് നിശ്ചയിച്ചതനുസരിച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ കാലത്ത് 1976 മുതൽ നടത്തിയിട്ടുള്ള പ. സുന്നഹദോസുകളുടെ പ്രസക്ത നിശ്ചയങ്ങൾ സമാഹരിച്ച് പ്രകാശനം ചെയ്തിട്ടുള്ളവയാണ് ഇത്.)*

*(കഴിഞ്ഞ ലക്കം തുടർച്ച......)*

## XII

### 1981 ജൂലൈ സുന്നഹദോസ്

**1. ബഥനി ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പ്**

ബഥിനി ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പായിരുന്ന കോട്ടയം ഇടവകയുടെ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കാലം ചെയ്തിരിക്കുന്നതിനാൽ തൽസ്ഥാനത്തു കണ്ടനാട് മെത്രാസന ഇടവകയുടെ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായെ നിയമിക്കണമെന്ന് പ. സുന്നഹദോസ് നിശ്ചയിച്ചു.

**2. ബൈബിൾ സൊസൈറ്റിയുടെ വൈസ് പ്രസിഡന്റ്**

ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യാ കേരള ഓക്സിലറിയുടെ വൈസ് പ്രസിഡന്റുമാരിൽ ഒരാളായി ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തയെ ബൈബിൾ സൊസൈറ്റി നോമിനേറ്റു ചെയ്തിട്ടുള്ളതിനെ സ്വീകരിക്കുന്നതിനു അദ്ദേഹത്തെ പ. സുന്നഹദോസ് അനുവദിച്ചു.

**3. വി.കുർബ്ബാന നമസ്ക്കാരങ്ങൾ, ഗീതങ്ങൾ മുതലായവ ബ്രോഡ്കാസ്റ്റ് ചെയ്യുക, റെയ്പ് റിക്കാർഡ് ചെയ്യുക അവയ്ക്കു കാസെറ്റ് ഉണ്ടാക്കുക എന്നിവ അനുവദനീയമോ എന്നതിനെപ്പറ്റി**

വി.കുർബ്ബാന ബ്രോഡ്കാസ്റ്റ് ചെയ്യുന്നതു ശരിയല്ലെന്നും വി.കുർബ്ബാനയിൽ സംബന്ധിക്കുവാൻ നിവൃത്തിയില്ലാത്ത സ്ഥലങ്ങളിലും സന്ദർഭങ്ങളിലും ധ്യാനത്തിനും ഭജനത്തിനുമായി ആയതു റെയ്പ് റിക്കാർഡുകളാക്കി പ്രൈവറ്റായി ഉപയോഗിക്കുന്നതിനെ നിരോധിക്കേണ്ട ആവശ്യമില്ലെന്നും നമസ്കാരഗീതങ്ങളും സഭാവിശ്വാസങ്ങൾക്കുനുരൂപമായ ഭക്തിഗാനങ്ങളും റിക്കാർഡുകളിലെ കാസെറ്റുകളിലോ ഉല്ലേഖനം ചെയ്തു വില്ക്കുന്നതിനും ഉപയോഗിക്കുന്നതിനും ഓർത്തഡോക്സ് വിശ്വാസാനുസൃതമായ സുവിശേഷപ്രസംഗങ്ങൾ അവയ്ക്കു യോജിച്ച പ്രാർത്ഥനകളും ഗാനങ്ങളും ചേർത്ത് റേഡിയോവഴി പ്രക്ഷേപണം ചെയ്യുന്നതിനും അനുവദിക്കാവുന്നതാണെന്നും ഇങ്ങനെയുള്ള പരിപാടികൾക്കായി ഭാരതീയ സംഗീത രീതികളും സംഗീതോപകരണങ്ങളും താളമേളങ്ങളും ഉപയോഗിക്കുന്നത് അനുവദീയമാണെന്നും അങ്ങനെയുള്ള കാര്യങ്ങൾ ചെയ്യുന്നതിന് മിഷ്യൻ ബോർഡിനെയും മിഷ്യൻ പരിശീലനകേന്ദ്രത്തെയും അനുവദിക്കാമെന്നും പ. സുന്നഹദോസ് അഭിപ്രായപ്പെട്ടു.

**4. പള്ളി ആരാധനയിൽ ഗായക സംഘങ്ങൾക്കും സംഗീതോപകരണങ്ങൾക്കുമുള്ള സ്ഥാനം**

പള്ളി ആരാധനയിൽ സംഗീതോപകരണങ്ങൾ ഉപയോഗിക്കുന്നത് ഓർത്തഡോക്സ് രീതി

അല്ലെങ്കിൽ നമ്മുടെ പള്ളി ഗാനാലാപത്തിൽ കാണുന്ന അനൈക്യവും താളഭംഗവും മറ്റും നീക്കി ജനങ്ങൾ ഒരുമിച്ചും ഭക്തിനിർഭരമായും പാടുന്നതിനു സഹായിക്കത്തവിധം വയലിൻ, ഹർമ്മോണിയം മുതലായ ലളിതോപകരണങ്ങ ളല്ലാതെ ജാസ് ഉപകരണങ്ങളും താളമേളങ്ങളും മറ്റു ഉപയോഗിക്കുന്നത് നിരോധിക്കേണ്ടതാ ണെന്നും ഓർത്തഡോക്സ് പാരമ്പര്യം അനുസ രിച്ച് ജനങ്ങളെ ഭംഗിയായി പാടുവാൻ സഹായി ക്കുകയാണ് ഗായകസംഘത്തിന്റെ ചുമതലയെ ന്നും, അങ്ങനെ ആരാധന ഭക്തിനിർഭരമാക്കുവാൻ സഹായിക്കുന്ന ഗായകസംഘങ്ങളുള്ള പ്രോത്സാ ഹിപ്പിക്കേണ്ടതാണെന്നും പ. സുന്നഹദോസ് അഭി പ്രായപ്പെട്ടു.

**5. അന്ധ്രാദേശത്തു നടപ്പിൽ വരുത്തുന്നതിന് ഉണ്ടാക്കിയ ശിശുക്ഷേമ പ്രോജക്ട്**

ആന്ധ്രാപ്രദേശത്ത് ഒരു ശിശുക്ഷേപദ്ധതി ആരംഭിച്ചു നടത്തുന്നതിനു ശിശുക്ഷേമബോർഡും മദ്രാസ് ഭദ്രാസനക്കാരും കൂടി സഹകരിച്ചു തയ്യാ റാക്കി സമർപ്പിച്ച പ്രോജക്ട് റിപ്പോർട്ടിന്റെ വെളി ച്ചത്തിൽ ആന്ധ്രായിൽ കുഷ്ഠരോഗികളുടെ കുഷ്ഠരോഗമില്ലാത്ത കുട്ടികളുടെ പുനഃരധിവാസ ത്തിന് (Rehabilitation) ഒരു ബാലഗ്രാം സ്ഥാപി ക്കുന്നതിന് ആവശ്യമായ സ്ഥലം ആന്ധ്രാ ഗവൺമെന്റിൽ നിന്നും ലഭിക്കുന്നതിനുള്ള നടപ ടികൾ എടുക്കുന്നതിനു ശിശുക്ഷേമബോർഡി ന്റെയും മിഷ്യൻ ബോർഡിന്റെയും പ്രസിഡന്റു ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോ ലീത്തായേയും മദ്രാസ് മെത്രാസന മെത്രാപ്പോ ലീത്താ സഖറിയാസ് മാർ ദിവന്നാസ്യോസ് മെത്രാ പ്പോലീത്തായേയും ചുമതലപ്പെടുത്തി.

**6. Leprosy Mission Trust India**

പ്രസ്തുത ട്രസ്റ്റിന്റെ സെക്രട്ടറി അയച്ചുത ന്നിട്ടുള്ള കത്തിലെ താല്പര്യപ്രകാരം Leprosy Misson-ന്റെ പ്രവർത്തനങ്ങളിൽ സഭ താല്പര്യം കാണിക്കണമെന്നും ട്രസ്റ്റിന്റെ പ്രവർത്തന ങ്ങൾക്കായി തന്നാണ്ട് 5000 രൂപാ അയച്ചുകൊടു ക്കണമെന്നും നിശ്ചയിച്ചു.

**7. പ്രായമുള്ളവർക്കു പട്ടം കൊടുക്കുന്നതിനെ പ്പറ്റി**

ആവശ്യമുള്ള വൈദികരുടെ കുറവു പരിഗ ണിച്ച് സൽസ്വഭാവികളും കഴിവുള്ളവും വിദ്യാഭ്യാ സയോഗ്യതയുള്ളവരും അമ്പത്തെട്ടുവയസ്സിൽ കവിയാത്തവരുമായ ഏതാനും വിവാഹിതരും അവിവാഹിതരുമായ ആളുകൾക്കു വൈദിക പരി ശീലനം കൊടുത്ത് പട്ടം കൊടുക്കുന്നതിനുള്ള സാദ്ധ്യതകളെപ്പറ്റി ചിന്തിക്കണമെന്നുള്ള വൈദിക സെമിനാരി ഫാക്കൽറ്റിയുടെ അപേക്ഷ പ. സുന്ന ഹദോസ് അംഗീകരിച്ചു നിശ്ചയം ചെയ്തു.

**8. പഴയ സെമിനാരിയിൽ വനിതകൾക്കുള്ള വേദപഠനം**

സഭയിലെ മഠങ്ങളിൽ സിസ്റ്റേഴ്സ്, മർത്തമ റിയം സമാജ പ്രവർത്തകർ, വീട്ടമ്മമാർ തുടങ്ങിയ വനിതകൾക്കായി പഴയ സെമിനാരിയിലെ സോഫിയാസെന്ററിൽ വച്ച് വേദപഠനം നടത്തുന്ന തിനുള്ള സാദ്ധ്യതകളെപ്പറ്റി പരിചിന്തനം ചെയ്യ ണമെന്നുള്ള വൈദിക സെമിനാരി ഫാക്കൽറ്റി യുടെ അഭ്യർത്ഥന അംഗീകരിക്കുകയും അവർക്കായി പ്രത്യേക ക്ലാസ്സുകൾ എടുക്കുന്ന തിനും അവരുടെ വായനയ്ക്കും പഠനത്തിനുമായി ലൈബ്രറി സൗകര്യപ്പെടുത്തിക്കൊടുക്കുന്നതിനും സെമിനാരി അധികൃതരെ ചുമതലപ്പെടുത്തണ മെന്നും നിശ്ചയിക്കുകയും ചെയ്തു.

**9. കൊല്ലം മെത്രാസനത്തിൽ സായാഹ്ന കുർബ്ബാന :**

കൊല്ലം മെത്രാസനത്തിന്റെ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അപേക്ഷപ്ര കാരം കേരളത്തിനു വെളിയിലുള്ള പള്ളികളിൽ വൈകുന്നേരം വി.കുർബ്ബാന ചൊല്ലുവാൻ പരീക്ഷ ണാർത്ഥം അനുവദിച്ചിരിക്കുന്നതുപോലെ വൈദി കരുടെ കുറവുകൊണ്ടും മറ്റും അതേ നിബന്ധന കൾക്കു വിധേയമായി കൊല്ലം മെത്രാസനത്തിലും പരീക്ഷണാർത്ഥം അത്യാവശ്യമുള്ള സ്ഥലങ്ങ ളിൽ വൈകുന്നേരം വി. കുർബ്ബാനചൊല്ലുവാൻ അനുവദിച്ചു.

*(തുടരും....)*

✤

പ്രദീപ്തിയിലേക്കുള്ള ലേഖനങ്ങൾ, വാർത്തകൾ തുടങ്ങിയവ താഴെകാണുന്ന വിലാസത്തിൽ അയക്കുക.

**പ്രദീപ്തി**
**മാർ പക്കോമിയോസ് മൗണ്ട്**
**മീമ്പാറ, പുത്തൻകുരിശ് - 682 308**
**pradeepthimasika@gmail.com**

# മതതീവ്രവാദത്തിന്റെ പരിണിതഫലങ്ങൾ

ഷിജി ജോൺ പാമ്പാക്കുട

മതം നമ്മെ പഠിപ്പിക്കുന്നത് സ്നേഹം, സമാധാനം, സാഹോദര്യം, സഹനം, സൗമ്യത മുതലായവയാണ്. പ്രതിപക്ഷബഹുമാനം ഏത് അഭിപ്രായത്തിന്റെയും സൃഷ്ടിപരമായ നടത്തിപ്പിന് അനിവാര്യമാണ്. 'മറ്റുള്ളവർ നിങ്ങൾക്ക് ചെയ്യണമെന്ന് ആഗ്രഹിക്കുന്നത് അവർക്ക് ചെയ്വിൻ' എന്ന ക്രിസ്തുദർശനം ശ്രദ്ധേയമാണ്. ജീവിതം നല്കാനുള്ളതാണെന്നും മറ്റുള്ളവരെ കരുതുകയും ശുശ്രൂഷിക്കുകയും ചെയ്യുന്നതു വഴി മനുഷ്യന്റെ ശ്രേഷ്ഠത വർദ്ധിപ്പിക്കുകയും ദൈവനാമം മഹത്വപ്പെടുകയും ചെയ്യുക എന്നതാണ് എല്ലാ മതങ്ങളുടെയും സാരാംശം. ഇതിന് വിപരീതമാണ് മതതീവ്രവാദം. ഇതിലൂടെ സ്വാർത്ഥത വർദ്ധിക്കുന്നു.

മത തീവ്രവാദത്തിന് കാരണം മതസഹിഷ്ണുത ഇല്ലായ്മയാണ്. അതിന്റെ പരിണിതഫലങ്ങളോ മനുഷ്യത്വം നഷ്ടപ്പെടുന്നു, നല്ല മനുഷ്യരും നിരപരാധികളും സ്ത്രീകളും പീഢനത്തിന് ഇരയാകുന്നു. അക്രമവും അനീതിയും ഉടനീളം പൊട്ടിപുറപ്പെടുന്നു. വ്യക്തിഗത ജീവിതത്തിനു പ്രാധാന്യം നല്കി ജീവിതം അസ്വദിക്കുകയും അതിനുവേണ്ടി എന്ത് തിന്മചെയ്യുന്നതിനും മടികാണിക്കാതിരിക്കുന്ന ഒരു ദിവസം സംജാതമായിരിക്കുന്നു. കുടുംബജീവിതത്തിലും സഭാ ജീവിതത്തിലും സാമൂഹിക ജീവിതത്തിലും സ്വജനപക്ഷപാതം, തിന്മ, കൊല്ലും കൊലയും എല്ലാം ഇന്ന് തെറ്റല്ലാതാകുന്ന സ്ഥിതിവിശേഷമാണ്. തെറ്റ് ശരിയായും ശരി തെറ്റായും മാറുന്നു. നന്മതിന്മകളെ തിരിച്ചറിയുക തന്നെ പ്രയാസം. അത്യാവശ്യം, ആവശ്യം എന്നിവയോട് പ്രതികരിക്കാതെ അനാവശ്യങ്ങളോട് ചങ്ങാത്തം കൂടി, പ്രതികരിച്ച് തിന്മയും അനീതിയും നടമാടാൻ കാരണമാകുന്ന അപക്വ സംസ്കാരം ഉടലെടുത്തു.

സഭയ്ക്കും പൗരോഹിത്യത്തിനും കളങ്കം ചാർത്തി സാമ്പത്തിക വളർച്ച ദൈവാനുഗ്രഹത്തിന്റെ മാനമായി മാറി. ത്യാഗവും സഹനവും വിലകുറഞ്ഞ മൂല്യങ്ങളായി. ഇത് കുടുംബബന്ധങ്ങളുടെ വേരറുത്തു. വിവാഹമോചനങ്ങൾ വർദ്ധിക്കുന്നു. മാതാപിതാക്കൾ ഒറ്റപ്പെടുന്നു. സഭയോടും സമൂഹത്തോടും കുടുംബത്തോടുമുള്ള ബഹുമാനം കുറയുന്നു. വിദ്യാഭ്യാസം, ശാസ്ത്രം, സാങ്കേതികജ്ഞാനം ഇവ മൂലം ആർജ്ജിക്കുന്ന മതേതരത്വ വിദ്യാഭ്യാസം, അതുമൂലമുണ്ടാകുന്ന നേട്ടങ്ങൾ നമ്മുടെ നാടിനു വേണ്ടി പ്രയോജനപ്പെടുത്താതെ നാടിനെ ഒറ്റുകൊടുത്ത് അവരവരുടെ സാമ്പത്തികനില ഭദ്രമാക്കുക എന്നുള്ളതിലേക്ക് തിരിഞ്ഞിരിക്കുന്നു. ഉദാഹരണം: അടുത്താലത്തുണ്ടായിട്ടുള്ള സ്പോടന പരമ്പരകൾ.

മതതീവ്രവാദത്തിന്റെ കൂടെ ചേർത്തുവായിക്കാവുന്ന ഒന്നാണ് ആഗോളവൽക്കരണവും ഉപഭോക്തൃസംസ്കാരവും. ശാരീരിക അദ്ധ്വാനത്തിന്റെ മാനവും പ്രവൃത്തി സംസ്കാരത്തിന്റെ അന്തസ്സും ഇന്ന് നഷ്ടപ്പെടുന്നു. പട്ടിണിയും ദാരിദ്ര്യവും രോഗവും മനുഷ്യനെ കാർന്നുതിന്നുന്ന കാലം വിദൂരമല്ല. 'എല്ലാവരും സ്വന്തം. ആരും അന്യരല്ല' എന്ന സമൂഹനീതി നഷ്ടമായി. നീതിന്യായ വ്യവസ്ഥിതിയോട് ബഹുമാനം കുറഞ്ഞു. ജനാധിപത്യം നശിച്ചുകൊണ്ടിരിക്കുന്നു. രാഷ്ട്രീയ സേവനം ഭീക്ഷണിയായി മാറുന്നു. മതം-രാഷ്ട്രീയത്തിലും രാഷ്ട്രീയം മതത്തിലും സ്വാധീനം ചെലുത്തുവാൻ തുടങ്ങിയപ്പോൾ മതസ്വാതന്ത്ര്യം നശിച്ചു. മതവും മതസംഘടനകളും തെരഞ്ഞെടുപ്പിൽ പ്രസക്തമായി. നമ്മുടെ പല ആരാധനാലയങ്ങളും നശിപ്പിക്കപ്പെട്ടു. ചില ആരാധനാലയങ്ങൾ അക്രമികളുടെ ഒളിത്താവളങ്ങളും സ്പോടകവസ്തുക്കളുടേയും ആയുധങ്ങളുടെയും സുരക്ഷിതശാലകളുമായി മാറി. മാനുഷിക മൂല്യങ്ങൾ, ദൈവനീതി, ഇവയ്ക്കുള്ള പ്രസക്തി കുറയുന്നു. എല്ലാ ബന്ധങ്ങളുടേയും ക്രമം തെറ്റിയതിനാൽ അക്രമം നടമാടുന്നു.

പ്രൊഫഷണൽ കോളേജുകളിലെ റാഗിംഗ് ഇന്ന് സകല അതിരും ലംഘിച്ചിരിക്കുന്നു. വേല ചെയ്യാത്തവൻ ഭക്ഷിക്കരുത് എന്ന ദൈവദർശനം നഷ്ടമാക്കി പിടിച്ചുപറിയും അപരനെ വിഴുങ്ങലും ഇന്ന് ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്തതായി. ഇതും മതതീവ്രവാദത്തിന്റെ പരിണിതഫലങ്ങൾ തന്നെ. മതത്തിലായാലും രാഷ്ട്രീയത്തിലായാലും ഒന്നിക്കൽ എന്ന സനാതന സംസ്കാരത്തിൽ നിന്ന് അകന്ന് വേർപിരിയൽ എന്ന ദുഷിച്ച സംസ്കാരത്തിലേക്കുള്ള മാറ്റം ഇന്ന് സമസ്ത മേഖലകളിലും ദൃശ്യമാണ്. ഇത് സമൂഹത്തിന്റെ കെട്ടുറപ്പ് നഷ്ടമാക്കി. മാനവികതയുടെ ക്രമം തെറ്റുമ്പോൾ പ്രപഞ്ചത്തിന്റെ താളം തെറ്റുന്നു. യുദ്ധം പൊട്ടിപുറപ്പെടുന്നു. അത് പ്രകൃതിയെ നശിപ്പിക്കുന്നു.

ഏതായാലും മതതീവ്രവാദം ഫലപ്രദമായി തടയാനായില്ലെങ്കിൽ അതിന് സമൂഹം കൊടുക്കേണ്ടിവരുന്ന വില പ്രവചനാതീതമായിരിക്കും എന്നതിൽ സംശയമില്ല. ലോകചരിത്രം ദൈവത്തിന്റെ രക്ഷാചരിത്രമാകയാൽ ഈ താളം തെറ്റിയ ജീവിതക്രമം ഇടപെട്ട് നേരെയാക്കുന്ന കാലം വിദൂരമല്ല എന്ന ക്രിസ്തീയ പ്രത്യാശ നമുക്ക് ശക്തി പകരട്ടെ.

✤

# വാർത്തകൾ

### പ. പരുമല തിരുമേനിയുടെ 164 – ാം ജന്മദിനം

പ. പരുമല തിരുമേനിയുടെ 164 - ാം ജന്മദിനം പരുമല സെമിനാരിയിൽ ആഘോഷിച്ചു. അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്ത യുടെ മുഖ്യകാർമ്മികത്വത്തിലും റവ. ഫാ. യൂഹാനോൻ, റവ. ഫാ. ജയ്സൺ പി. ജോസഫ് എന്നീ വൈദികരുടെ സഹകാർമ്മികത്വത്തിലുമായി വി. മൂന്നിന്മേൽ കുർബ്ബാ നയും ഉണ്ടായിരുന്നു. മാർ ഗ്രീഗോറിയോസ് സ്റ്റഡിഫോ റത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന ജന്മദിനാഘോഷം അടൂർ കടമ്പനാട് ഭദ്രാസനാധിപൻ അഭി. ഡോ. സഖറി യാസ് മാർ അപ്രേം ഉദ്ഘാടനം ചെയ്തു.

### പുകയില നിയന്ത്രണം ശക്തമാക്കണം

പുകയില, പാൻമസാല മറ്റ് ലഹരി വസ്തു ക്കൾ എന്നിവയുടെ ഉപഭോഗം നിയന്ത്രിക്കാനുള്ള സർക്കാർ നടപടി സ്വാഗതാർഹമാണെന്ന് പ. കാതോ ലിക്കാ ബാവ അഭിപ്രായപ്പെട്ടു. അർബുദം, ഹൃദ്രോഹം, രക്തസമ്മർദ്ദം, പക്ഷാഘാതം തുടങ്ങി പല മാരക രോഗ ങ്ങൾക്കും കാരണമാകുന്നതാണ് ഈ ലഹരി വസ്തു ക്കൾ. ചവയ്ക്കുന്ന പുകയില ഉല്പന്നങ്ങൾക്കും പാൻ മസാലയ്ക്കും ഏർപ്പെടുത്തിയ നിരോധനം ഉടൻ നട പ്പിൽ വരുത്താൻ നടപടിവേണമെന്ന് പ. ബാവ ആവശ്യ പ്പെട്ടു.

### പകർച്ചവ്യാധി തടയുവാൻ സഭാംഗങ്ങൾ സഹകരിക്കുക – പ. ബാവ

പകർച്ചവ്യാധികൾക്കെതിരെയുള്ള പ്രവർത്ത നങ്ങളിൽ സഭാംഗങ്ങളും സംഘടനകളും സക്രിയരായി സഹകരിക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാപ രമാദ്ധ്യക്ഷൻ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ ആഹ്വാനം ചെയ്തു. മാലിന്യ നിർമ്മാർജ്ജനത്തിനും രോഗപ്രതിരോ ധനത്തിനും ദീർഘകാലാടിസ്ഥാനത്തിൽ ശാസ്ത്രീയ മാർഗ്ഗങ്ങൾ അവലംബിക്കാൻ സർക്കാരും തദ്ദേശസ്വയം ഭരണ സ്ഥാപനങ്ങളും തയ്യാറാകണം. പരിസ്ഥിതിയു മായി ഇണങ്ങിച്ചേർന്ന ജീവതശൈലി പിന്തുടരുന്ന പഴ മയുടെ തനിമ കൈവിടാതിരിക്കാൻ കേരള സമൂഹം ശ്രദ്ധിക്കണമെന്നും പരിശുദ്ധബാവ ആഹ്വാനം ചെയ്തു.

### കോനാട്ടച്ചന് നേരെ വധശ്രമം

മലങ്കര സഭ വൈദിക ട്രസ്റ്റി ബ. ജോൺസ് എബ്രഹാം കോനാട്ട് അച്ചന് നേരെ മാമ്മലശ്ശേരിയിൽ വച്ച് വധശ്രമം. മാമ്മലശ്ശേരി മാർ മീഖായേൽ ഓർത്ത ഡോക്സ് പള്ളിയിലെ പെരുന്നാളിനോടനുബന്ധിച്ച് വിശുദ്ധ കുർബ്ബാന അർപ്പിക്കാനെത്തിയതായിരുന്ന ബ. അച്ചൻ. അച്ചൻ സഞ്ചരിച്ചിരുന്ന വാഹനം തകർക്കു കയും പോലീസ് സംഘത്തെയും അവരുടെ വാഹന ത്തെയും യാക്കോബായ സാമൂഹ്യവിരുദ്ധർ ആക്രമിക്കു കയും ചെയ്തു. അക്രമികളുടെ മേൽ നടപടിയെടു ക്കാത്തതിൽ പ്രതിഷേധിച്ചു. അഭി. തോമസ് മാർ അത്താ നാസിയോസ്, അഭി. യാക്കോബ് മാർ ഐറേനിയോസ്, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് എന്നീ മെത്രാപ്പോലീത്താമാരുടെ നേതൃത്വത്തിൽ വൈദികരും വിശ്വാസികളും രാമമംഗലം പോലീസ് സ്റ്റേഷനിൽ എത്തി പ്രശ്നങ്ങളുടെ ഗൗരവം ബോധ്യപ്പെടുത്തി. അക്രമിക ളുടെ മേൽ നിയമപരമായി നടപടി എടുക്കുമെന്ന് ചർച്ച യ്ക്കെത്തിയ ഐ.ജി. പത്മകുമാർ ഉറപ്പുനല്കി. അക്ര മികളെ നേരിടുന്നതിനും അക്രമവാസന നിരുത്സാഹ പ്പെടുത്തുന്നതിനും സർക്കാർ നടപടികളെടുക്കണ മെന്ന് പ. കാതോലിക്കബാവ പറഞ്ഞു.

### പ്രതിഷേധിച്ചു

മലങ്കരസഭ വൈദികട്രസ്റ്റി ബ. ജോൺസ് എബ്രഹാം കോനാട്ട് അച്ചന് നേരെയുണ്ടായ വധശ്രമ ത്തിലും മാമ്മലശ്ശേരി മാർ മീഖായേൽ ഓർത്തഡോക്സ് പള്ളിയിൽ അക്രമം അഴിച്ചുവിട്ടതിലും കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, കൗൺസിൽ അംഗങ്ങൾ, വൈദികർ, ആത്മായ സംഘട നകൾ പ്രതിഷേധിച്ചു. അക്രമികളായ യാക്കോബായ ഗുണ്ടകളുടെമേൽ സർക്കാർ നടപടിയെടുക്കണമെന്ന് ആവശ്യപ്പെട്ടു.

### ലാസറിന്റെ തിരുശേഷിപ്പ് മോസ്കോയിൽ

കർത്താവ് മരിച്ചവരിൽ നിന്നുയർപ്പിച്ച ലാസ റിന്റെ തിരുശേഷിപ്പ് സൈപ്രസിൽ നിന്ന് റഷ്യൻ പാത്രി യർക്കീസ് പ.കിറിലിന്റെ നേതൃത്വത്തിലുള്ള സംഘം മോസ്കോയിലേക്ക് കൊണ്ടുവരികയും അവിടെയുള്ള Zachatyesky ആശ്രമത്തിൽ സ്ഥാപിക്കുകയും ചെയ്തു.

## ലാസറിന്റെ തിരുശേഷിപ്പ്
## സൈപ്രസിൽ നിന്നും
## മോസ്കോയിലേക്ക് കൊണ്ടുവരുന്നു



ഓഗേൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത
(5–ാം ഓർമ്മ, ജൂൺ–6) വാകത്താനം വള്ളിക്കാട്ട് ദയറ

പുതിയ ബാച്ചിലേക്കുള്ള അഡ്മിഷൻ
ആരംഭിച്ചിരിക്കുന്നു



- സാമ്പത്തിക പിന്നാക്കാവസ്ഥയുള്ള വിദ്യാർത്ഥികൾക്ക്, ജാതി മത വർഗ്ഗ വിവേചനമില്ലാതെ കോഴ്സുകളിൽ പ്രവേശനം നൽകുന്നു.
- ഒരു തരത്തിലുമുള്ള സംഭാവനയോ ഫീസോ ആവശ്യമില്ല
- പ്രവേശന യോഗ്യത S.S.L.C

## കോഴ്സുകൾ

1. ഡിപ്ലോമ ഇൻ കംപ്യൂട്ടറൈസ്ഡ് ഓഫീസ് അഡ്മിനിസ്ട്രേഷൻ (DCOA)
2. ഡിപ്ലോമ ഇൻ കംപ്യൂട്ടർ ആപ്ലിക്കേഷൻ (DCA)

## അഫിലിയേഷൻ

തിരുവനന്തപുരം ആസ്ഥാനമായി പ്രവർത്തിക്കുന്ന നാഷണൽ സെന്റർ ഫോർ ലേബർ ആന്റ് ലേണിങ് (NACELL) എന്ന സ്ഥാപനമാണ് കോഴ്സുകൾക്ക് അഫിലിയേഷൻ തന്നിട്ടുള്ളത്. ഒരു സ്വയംഭരണ രജിസ്റ്റേർഡ് സ്ഥാപനമായ ഇത് ഇൻഡ്യാ ഗവണ്മെന്റിന്റെ ഗവണ്മെന്റിതര സംഘടനയായ (NGO) KELSUN ന്റെ ഒരു പങ്കാളിയും, തൊഴിൽപരിശീലന കേന്ദ്രമായ കേരളാ ഗവണ്മെന്റിന്റെ സോഷ്യൽ വെൽഫെയർ ഡിപ്പാർട്ട്മെന്റിന്റെ അംഗീകാരമുള്ളതുമാണ്.

# പ്രഭാതം
## കംപ്യൂട്ടർ സെന്റർ

മാർ ഗ്രിഗോറിയോസ് കാതോലിക്കേറ്റ് സെന്റർ
ബേസ് ഉഹദോനോ
പിറവം - 686 664

Contact: 9496 178597, 9447 346633, 9946 362245, 9846 779229

The Official Organ of Kandanad West Diocese of Malankara Orthodox Syrian Church
Published by Rev. Fr. Dr. O.P. Varghese, Mar Pachomios Mount, Meempara, Puthencruz, Ernakulam - 682 308
Chief Editor: Rev. Fr. Jose Thomas Poovathumkal, Printed at Printa Multicolor Offset Press, Kolenchery